


# മലങ്കരസഭ

ദ്വൈവാരിക

പുസ്തകം 23 | 1970 ഫെബ്രുവരി 1, 15 | ലക്കം 3, 4



**സഭാഭാസുരൻ മാർ ദീവന്നാസ്യോസ് 6–ാമൻ. ഓർമ്മപ്പെരുനാൾ ഫെബ്രു: 22, 23**

''ഞാൻ നല്ല പോർ പൊരുതു; ഓട്ടം തികച്ചു; വിശ്വാസം കാത്തു; നീതിയുടെ കിരീടം എനിക്കായി വച്ചിരിക്കുന്നു. ആയതു നീതിയുള്ള ന്യായാധിപതിയായ കർത്താവ് എനിക്കു തരും. (2 തിമ. 4:7)

# പ. കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു

## പള്ളികൾക്കയച്ച 13–ാം നമ്പർ കൽപനയിൽനിന്നും

### കാതോലിക്കാദിനം

പ്രിയരെ,

ഈ വർഷവും വലിയനോമ്പിലെ 36–ാം ഞായറാഴ്ച (മാർച്ചുമാസം 15–ാം തീയതി) പതിവിൻപ്രകാരമുള്ള പരിപാടികളോടുകൂടി കാതോലിക്കാദിനമായി ആചരിക്കണമെന്നു നിശ്ചയിച്ചിരിക്കുന്നു. അന്നു വി. കുർബ്ബാനമദ്ധ്യേ സഭയ്ക്കും കാതോലിക്കാസിംഹാസനത്തിനും നമുക്കും വേണ്ടി പ്രത്യേകം പ്രാർത്ഥിക്കണം. വി. കുർബ്ബാനയ്ക്കുശേഷം മുൻകൊല്ലങ്ങളിലെപ്പോലെ പൊതുയോഗവും മററും നടത്തുകയും ചെയ്യണം.

നമ്മുടെ സഭയിൽ ദീർഘകാലമായി ആണ്ടുതോറും നടത്തിവരുന്ന കാതോലിക്കാദിനപ്പിരിവു് ഇക്കൊല്ലവും നടത്തേണ്ടതാകുന്നു. കഴിഞ്ഞ വർഷത്തെപ്പോലെ ഇക്കൊല്ലവും മൂന്നു ലക്ഷം രൂപാ പിരിച്ചെടുക്കണമെന്നാണു് ലക്ഷ്യം വച്ചിരിക്കുന്നതു്. ഈ തുകയിൽ മെത്രാസനവിഹിതമായി ഒരു ലക്ഷം രൂപയും കാപ്പിററൽ ചെലവുകൾക്കു് മുപ്പതിനായിരം രൂപയും, കാതോലിക്കേററു് അരമന ചെലവിനു് പതിനയ്യായിരം രൂപയും, വൈദിക സിമ്മനാരിക്കു് അൻപതിനായിരം രൂപയും, സെൻട്രൽ സെക്രട്ടറിയേററിനു് നാല്പതിനായിരം രൂപയും, സൺഡേസ്കൂൾ, സ്ററുഡൻറുമൂവ്മെൻറു്, യൂത്തുലീഗു് മർത്തമറിയം സമാജം മുതലായവയ്ക്കു് പതിനയ്യായിരം രൂപയും, മിഷ്യനറിപ്രവർത്തനങ്ങൾക്കു് ഇരുപത്തയ്യായിരം രൂപയും, സാമ്പത്തിക സഹായം അർഹിക്കുന്ന സ്ഥാപനങ്ങൾക്കും പ്രസ്ഥാനങ്ങൾക്കും വ്യക്തികൾക്കും ഇരുപത്തയ്യായിരം രൂപയും കൊടുക്കാൻ 1970–71–ലെ ബജററിൽ വകയിരുത്തണമെന്നു് ഫിനാൻസ്കമ്മററി ശുപാർശ ചെയ്തിരിക്കുന്നു. എല്ലാ ഗൃഹനായകന്മാരും കുടുംബാംഗങ്ങളിൽ സ്വന്തമായി വരുമാനമുള്ളവരും അവരവരുടെ പ്രതിദിനശരാശരിവരുമാനം സംഭാവനചെയ്താൽ **മൂന്നു ലക്ഷം** രൂപാ നിഷ്പ്രയാസം ശേഖരിക്കാവുന്നതാണു്. എന്നാൽ ഈ പിരിവിൽ യഥാശക്തി സഹകരിക്കാത്തവരും ഇതിലേക്കു് ഒന്നുംതന്നെ സംഭാവനചെയ്യാത്തവരും ഉണ്ടെന്നു കാണുന്നതിൽ നമുക്കു മനസ്താപമുണ്ടു്. കഴിഞ്ഞ കൊല്ലത്തെ പിരിവിൽ നാളിതുവരെ മൊത്തം കിട്ടിയിട്ടുള്ളതു് 119018.99 രൂപയാണു്. ഇതു് നാം ലക്ഷ്യം വച്ചതിൻെറ പകുതിപോലുമില്ല. ഈ വർഷത്തെ പിരിവിൽ നിങ്ങൾ എവരും കൂടുതൽ ഉദാരമായി സഹകരിക്കുമെന്നും ലക്ഷ്യം വച്ചിട്ടുള്ള തുക ശേഖരിക്കാൻ കഴിയുമെന്നും നാം പ്രതീക്ഷിക്കുന്നു. ഇടവക വികാരിയും മാനേജിംഗ്കമ്മററിയും ഉത്സാഹമായി പ്രവർത്തിച്ചാൽ ഇതു് സാദ്ധ്യമാകുമെന്നുള്ളതിൽ യാതൊരു സംശയവുമില്ല. ഇക്കൊല്ലത്തെ പിരിവിനുള്ള കവറുകളും ഫാറങ്ങളും വിജ്ഞാപനവും 1968–ലെ പിരിവിൻെറ വരവുചെലവു കണക്കും നമ്മുടെ ആപ്പീസിൽനിന്നു് അയച്ചുതരുന്നതായിരിക്കും.

നമ്മുടെ സഭാഭരണഘടനയിൽ വ്യവസ്ഥചെയ്തിട്ടുള്ള പ്രകാരം ഇരുപത്തൊന്നു വയസ്സു പൂർത്തിയായിട്ടുള്ള എല്ലാ പുരുഷന്മാരും പതിമ്മൂന്നു പൈസാവീതം റീശീസാ തരേണ്ടതാണെന്നും നാം ഓർമ്മിപ്പിക്കുന്നു.

കാതോലിക്കാദിനപ്പിരിവും റീശീസാപ്പിരിവും പുതുഞായറാഴ്ച (ഏപ്രിൽ 5–ാം തീയതി) യ്ക്കകം പൂർത്തിയാക്കുകയും പിരിവുതുകകളും ലിസ്ററുകളും പിറേറദിവസംതന്നെ നമ്മുടെ പേർക്കു് അയച്ചുതരികയും ചെയ്യണം. പിരിവുകൾ പൂർത്തിയാക്കുന്നതും തുകകൾ അയച്ചുതരുന്നതും നിശ്ചിത തീയതികളിൽതന്നെ ആയിരിക്കാൻ പ്രത്യേകം ശ്രദ്ധിക്കുകയും ചെയ്യണം. ശേഷം പിന്നാലെ.

സർവ്വശക്തനായ ദൈവത്തിൻെറ കൃപയും അനുഗ്രഹങ്ങളും നിങ്ങളെല്ലാവരോടുംകൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ.

ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ ........ ഇത്യാദി.

എന്നു്, 1970 ജനുവരി 23–ാം തീയതി, കോട്ടയം കാതോലിക്കേററു് അരമനയിൽനിന്നും.

# മലങ്കരസഭ

ദ്വൈവാരികം

പുസ്തകം 24 | 1970 ഫെബ്രുവരി 1, 15 | ലക്കം 3, 4

പത്രാധിപലേഖനം

## കാതോലിക്കാദിനം

വലിയനോമ്പിലെ മുപ്പത്താറാം ഞായറാഴ്ച നമുക്കു കാതോലിക്കാദിനമാണു്. ഒരു പെരുനാാംപോലെ നമുക്കു പ്രധാനമായിട്ടുണ്ടു് ഈ ദിവസം. സഭാസ്നേഹവും സമുദായബോധവും സഭാംഗങ്ങളുടെ സംഘടനാശക്തിയും വർദ്ധിപ്പിക്കുന്നതിനും, സഭയുടെ പുരോഗമനപ്രവർത്തനങ്ങൾക്കായിട്ടുമാണീദിനം നാം ആചരിക്കുന്നതു്.

വി. സഭയ്ക്കുവേണ്ടിയും പ. കാതോലിക്കാസിംഹാസനത്തിനും പ. കാതോലിക്കാബാവാ തിരുമേനിക്കും സഭാമേലദ്ധ്യക്ഷന്മാർക്കുംവേണ്ടിയും പ്രാർത്ഥിക്കുന്നതിനും, സഭാംഗങ്ങൾ സഭാപ്രവർത്തനങ്ങളിൽ ഉത്ബുദ്ധരാകുന്നതിനുമായിട്ടാണു കാതോലിക്കാദിനാചരണം ഏർപ്പെടുത്തിയിരിക്കുന്നതു്. കേവലം ഒരു പിരിവുദിനമായിമാത്രം ആചരിക്കേണ്ടതല്ല കാതോലിക്കാദിനം.

കാതോലിക്കാസിംഹാസനത്തിന്റെ പുരാതനത്വത്തിനും ശ്ലൈഹികമായ മാഹാത്മ്യത്തിനും അനുസരണമായ രീതിയിൽ ഈ ദിനം ആഘോഷിക്കേണ്ടതാണു്. ബാഹ്യവും ആർഭാടപൂർവ്വവുമായ ആചരണത്തിന്റെ ആവശ്യകതയെന്താണെന്നു ചില പകമതികൾ ചിന്തിച്ചേക്കാം. എന്നാൽ ഇടവകകളിലും സഭയിലും പ്രവർത്തിക്കേണ്ട യുവജനങ്ങൾ കർമ്മോ

---

### വിഷയവിവരം



### വിശേഷദിവസങ്ങൾ

1970 മാർച്ച്

| | |
|---|---|
| 1 ഞാ. | ക്നാനൈത്തോ ഞായറാഴ്ച |
| 4 ബു. | സ്ലീബാപ്പെരുനാൾ, പാതിനോമ്പു്, അബ്ഗർരാജാവിന്റെ ഓർമ്മ |
| 8 ഞാ. | ക്പിപ്ഹോ ഞായറാഴ്ച, സെബസ്തി (നാല്പതു സഹദേന്മാരുടെ ഓർമ്മ) |
| 15 ഞാ. | സമിയോ ഞായറാഴ്ച—കാതോലിക്കാദിനം |
| 17 ചൊ. | പൗലൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ—ആർത്താററു കുന്നംകുളം പള്ളി |
| 19 വ്യാ. | മാർ ഒസ്താത്തിയോസ് സ്ലീബാ മെത്രാപ്പോലീത്തായുടെ ഓർമ്മ (ആർത്താററു കുന്നംകുളം പള്ളി |
| 21 ശ. | ലാസറിനെ ഉയിർപ്പിച്ചതിന്റെ ഓർമ്മ |
| 22 ഞാ. | ഊശാന |
| 25 ബു. | ദൈവമാതാവിനോടുള്ള അറിയിപ്പിന്റെ പെരുനാൾ |
| 26 വ്യാ. | പെസഹാ |
| 27 വെ. | വലിയ (ദുഃഖ) വെള്ളിയാഴ്ച |
| 28 ശ. | സദുത്തമാശനിയാഴ്ച, ശുബുക്കോനോശ്ശുശ്രൂഷ |
| 29 ഞാ. | ക്യംതാ (ഉയിർപ്പു്). |

ത്സുകരാകുന്നതിന് ഇവ ആവശ്യമാണ്. പെരുന്നാളുകൾ നാം ഗംഭീരമായ റാസയും പ്രസംഗയോഗങ്ങളും നടത്തി ആഘോഷിക്കുന്നുണ്ടല്ലോ. വാസ്തവത്തിൽ ഓരോ പള്ളിയിലെയും പെരുനാൾ ആ പള്ളിയുടെ ഇടവകദിനംകൂടിയാണ്. അതുപോലെ കാതോലിക്കാദിനം നമ്മുടെ സഭാദിനമായി കരുതിവേണം ആചരിക്കാൻ. പല പള്ളികളിലും പെരുനാൾ ദിനത്തിലാണ് ആദ്യഫലശേഖരണം നടത്തുന്നതു്. അതു് ഇടവകകളിലെ സുപ്രധാനമായ ഒരു വരുമാനമാർഗ്ഗമാണ്.

കാതോലിക്കാദിനത്തിലാണല്ലോ നാം കാതോലിക്കാദിനപ്പിരിവു നടത്തിവരുന്നതു്. ഓരോ ഗൃഹനായകനും വരുമാനമുള്ള മററു് അംഗങ്ങളും തങ്ങളുടെ പ്രതിദിനശരാശരിവരുമാനം കാതോലിക്കാദിനപ്പിരിവു കവറിൽ അടക്കംചെയ്തു പള്ളിയിൽ സമർപ്പിക്കയും അതു് അന്നത്തെ പള്ളിക്കാണിക്കയോടുകൂടി പ. കാതോലിക്കാബാവാതിരുമനസ്സിലേക്കു് പിറേറദിവസംതന്നെ അയച്ചുകൊടുക്കയുംചെയ്യണമെന്നാണുനിശ്ചയിക്കപ്പെട്ടിട്ടുള്ളതു്. ഈ പിരിവു് വർഷന്തോറും കൂടിക്കൊണ്ടിരിക്കയാണെങ്കിലും സഭയുടെ വർദ്ധിച്ചുവരുന്ന ആവശ്യങ്ങളുമായി തട്ടിച്ചുനോക്കുമ്പോൾ മതിയാകാതാണിരിക്കുന്നതു് എന്നുള്ളതു് ഒരു പരമാർത്ഥം മാത്രമാണ്. ഈ പിരിവു നിർദ്ദിഷ്ടരീതിയിൽ കൃത്യമായി നടക്കുന്നപക്ഷം സഭയുടെ ആവശ്യങ്ങൾക്കു മതിയാകും എന്നാണു കണക്കാക്കപ്പെട്ടിട്ടുള്ളതു്. ഏതാണ്ടു 15ലക്ഷംജനങ്ങൾ വരുന്ന ഒരുസമുദായത്തിൽ ഈദിനത്തിൽ ഏററം കുറഞ്ഞാൽ 5 ലക്ഷം രൂപയെങ്കിലും ലഭിക്കേണ്ടതാണ്. എന്നാൽ കഴിഞ്ഞവർഷത്തെ പിരിവു് 119018.99 രൂ മാത്രമായിരുന്നു എന്നുള്ളതു് നമ്മെ ലജ്ജിപ്പിക്കേണ്ടതാണ്. അതിന്റെ അർത്ഥം സഭാംഗങ്ങൾ എല്ലാവരുമോ നിർദ്ദിഷ്ടരീതിയിലോ പിരിവിൽ ഭാഗഭാക്കുകളായില്ല എന്നാണ്. ഈ കുറവു് ഈ വർഷം ശരിക്കും പരിഹരിക്കപ്പെടത്തക്കവണ്ണം സഭാംഗങ്ങൾ പ്രവർത്തിക്കണമെന്നു ഞങ്ങൾ ഉത്ബോധിപ്പിക്കുന്നു.

പിരിഞ്ഞുകിട്ടുന്ന പണത്തിന്റെ വിനിയോഗവും ആകർഷണീയമായിരിക്കേണ്ടതാണ് എന്നു ഞങ്ങൾക്കു് അഭിപ്രായമുണ്ടു്. ഈ പിരിവിൽ നല്ല ഒരു ഭാഗം മിഷ്യണറിപ്രവർത്തനങ്ങൾക്കും സാധുജനോദ്ധാരണത്തിനുമായി വിനിയോഗിക്കേണ്ടതാണ്. ഓരോ ഇടവകയിലും ആണ്ടിൽ ഒരു കെട്ടിടമെങ്കിലും പാർപ്പിടമില്ലാത്ത പാവങ്ങൾക്കു വച്ചുകൊടുക്കണമെന്നു് പ. കാതോലിക്കാബാവാ തിരുമേനി ഉത്ബോധിപ്പിച്ചിരുന്നു. പാർപ്പിടനിർമ്മാണത്തിനു് ഈ പിരിവു മുഴുവൻ ഉപയോഗിച്ചാലും തികയുകയില്ല. എന്നാൽ തദർത്ഥമുള്ള പ്രവർത്തനങ്ങൾക്കു് സഭ നേതൃത്വം നൽകുന്നു എന്നതിന്റെ ലക്ഷ്യമായി അർഹിക്കുന്ന ഇടവകകൾക്കു ഗ്രാൻറു കൊടുക്കാനുള്ള ഒരു പദ്ധതി ആവിഷ്കരിക്കുന്നതു നന്നായിരിക്കും. അപ്രകാരംതന്നെ മിഷ്യണറിപ്രവർത്തനങ്ങൾക്കും ആതുരസേവനപ്രസ്ഥാനങ്ങൾക്കും വേണ്ടിയിരിക്കുന്നു.

പിരിവു വിജയപ്രദമാക്കുന്നതിനു് ഇടവകയിലെ യുവജനസമാജാംഗങ്ങളെയും സണ്ടേസ്കൂൾ അദ്ധ്യാപകരെയുംകൂടി ചുമതലപ്പെടുത്തുന്നതു നന്നായിരിക്കും. അവർക്കു് ഉത്സാഹപ്രദമായ ഒരു സേവനമായിരിക്കുമിതു്. വേണ്ടിവരുന്നിടത്തു് മേല്പറഞ്ഞവർ ഒന്നുംരണ്ടുംപേർ ചേർന്നു സന്ദർശിച്ചു പിരിവു ശേഖരിക്കുന്നതുകൊള്ളാം. പിരിഞ്ഞുകിട്ടുന്ന തുക പള്ളിമുതൽക്കെട്ടിൽ വച്ചു താമസിപ്പിക്കാതെ കൃത്യദിവസംതന്നെ പിരിവുലിസ്റ്റോടുകൂടി പ. കാതോലിക്കാബാവാ തിരുമനസ്സിലേക്കു് അയയ്ക്കുന്ന കാര്യത്തിൽ ബ. വികാരി അച്ചന്മാരും ട്രസ്റ്റികളും നിഷ്കർഷ ചെലുത്തേണ്ടതാണ്.

ഈ വർഷത്തെ കാതോലിക്കാദിനാചരണവും കാതോലിക്കാദിനപ്പിരിവും ഒരു വമ്പിച്ച വിജയമായിരിക്കട്ടെ.

---

## മാന്യവരിക്കാരോട്

1) 'മലങ്കരസഭ'യുടെ സാമ്പത്തികവർഷം മാർച്ചിൽ അവസാനിക്കുകയാണ്. വരിസംഖ്യ അയച്ചുതന്നവരോടുള്ള നന്ദി രേഖപ്പെടുത്തുന്നു. എന്നാൽ ഈ വർഷത്തെ വരിസംഖ്യ ഇതുവരെയും അയച്ചുതരാത്തവരുണ്ടു് എന്നുള്ള വസ്തുത ഖേദപൂർവം അറിയിക്കുന്നു. ഈ അറിയിപ്പു കണ്ടാൽ ഈ സാമ്പത്തികവർഷത്തെ വരിസംഖ്യ അയച്ചുതരാത്തവർ അവരോടുള്ള പ്രത്യേക അഭ്യർത്ഥനയായി ഈ അറിയിപ്പിനെ പരിഗണിച്ചു് വരിസംഖ്യ Rs. 6 സദയം അയച്ചുതന്നു സഹായിക്കണമെന്നു വിനയപൂർവ്വം അപേക്ഷിക്കുന്നു. ഈ അറിയിപ്പു കണ്ടശേഷവും വരിസംഖ്യ അയച്ചുതരാത്തവർക്കു തുടർന്നു 'മലങ്കരസഭ' അയക്കുന്നതല്ല എന്ന വിവരവും അറിയിച്ചുകൊള്ളുന്നു.

2) ഈ വർഷം നേരിട്ട സാമ്പത്തികവൈ

ഷാമ്യംമൂലം 'മലങ്കരസഭ' വകയായി സഭാപഞ്ചാംഗം അച്ചടിപ്പിക്കാൻ സാധിച്ചിട്ടില്ല എന്ന വിവരം മാന്യവരിക്കാരെ ഖേദപൂർവം അറിയിച്ചുകൊള്ളുന്നു.

## ഏജൻറന്മാരുടെ ശ്രദ്ധയ്ക്ക്

'മലങ്കരസഭ'യുടെ ഏജൻറന്മാർക്ക്, അവർ അടച്ചുതീർക്കേണ്ട തുകയ്ക്ക് ഈ ആപ്പീസിൽനിന്നും ബിൽ അയച്ചിട്ടുള്ളതാണ്. ബില്ലിൻപ്രകാരം തുക അടച്ചുതീർത്തവരോടുള്ള കൃതജ്ഞത പ്രകാശിപ്പിച്ചുകൊള്ളുന്നു. എന്നാൽ ബില്ലിൻ പ്രകാരം പണം അയച്ചുതന്നിട്ടില്ലാത്തവർക്ക് അടുത്തലക്കം അയക്കുന്നതല്ല.

## ഇൻഡ്യക്കു വെളിയിലുള്ള മാന്യവരിക്കാരുടെ ശ്രദ്ധയ്ക്ക്

ഇൻഡ്യക്കു വെളിയിലുള്ള വരിക്കാരിൽ ഇനിയും വരിസംഖ്യ അയച്ചിട്ടില്ലാത്തവർ ശേഷിക്കുന്നു. അവർക്കു ബിൽ അയച്ചിട്ടുണ്ട്. വരിസംഖ്യ കിട്ടിയശേഷമേ അവർക്കു തുടർന്നു 'മലങ്കര സഭ' അയയ്ക്കാൻ നിവൃത്തിയുള്ളു. ഭവങ്ങ നെയുള്ളവർ ഈ അറിയിപ്പു കണ്ടാൽ വരിസംഖ്യ അയച്ചുതന്നു സഹായിക്കുമെന്നു വിശ്വസിക്കുന്നു.

## FAVOURS BLOCKS

8–ാംപേജിൽ ഒന്നാമതായി ചേർത്തിരിക്കുന്നതു് മൂന്നു രാജാക്കന്മാ (മ്ശ്ലശേന്മാർ) രുടെയും, 16–ാം പേജിൽ ആദ്യത്തെ നിരയിലുള്ള നാലു ബ്ളോക്കുകളും മാർ കുറിയാക്കോസ്'സ ഹദായുടെയുമാണ്. (പ.)



ഗ്രന്ഥനിരൂപണം

## "മലങ്കര സേവകൻ"

ശ്രീ ഇസഡ് എം. പാറേട്ടിൻെറ പത്രാധിപത്യത്തിൽ പുതുപ്പള്ളിയിൽനിന്നും പുറപ്പെട്ടുകൊണ്ടിരിക്കുന്ന 'മലങ്കരസേവകൻ' എന്ന മാസികയുടെ ലക്കങ്ങളും കിട്ടി. കോട്ടയത്തുനിന്നും പുറപ്പെടുന്ന ചർച്ചവീക്കിലി പോലുള്ള ഒരു സ്വതന്ത്ര പ്രസിദ്ധീകരണമാണിതു്. സഭാസമാധാനസ്ഥാപനശേഷം നടന്നിട്ടുള്ളതും നടക്കുന്നതുമായ സമുദായസംബന്ധമായ നീക്കങ്ങളെ വിലയിരുത്തിക്കൊണ്ടുള്ളവയാണിതിലെ മുഖ്യമായ പ്രതിപാദ്യം എന്നു പൊതുവെ പറയാം. അവയുടെ ന്യായാന്യായതകളെപററി അനുവാചകർ വിധിക്കട്ടെ. ഇതിൻെറ വാർഷികവരിസംഖ്യ 2 രൂപയാണ്. മാനേജർ, മലങ്കരസേവകൻ, പുതുപ്പള്ളി പി. ഒ., കോട്ടയം എന്ന വിലാസത്തിൽ എഴുതിയാൽ 'മലങ്കരസേവകൻ' ലഭിക്കുന്നതാണ്.

# 2. സന്യാസിശ്രേഷ്ഠനായ മാർ അന്തോനിയോസ് (തുടർച്ച)

## പ്രബോധനങ്ങൾ

(ഫാദർ പി. വി. ജോസഫ് എം. ഏ., എറണാകുളം)

വി. അന്തോനിയോസിൽനിന്നുള്ള ഉപദേശം സ്വീകരിക്കുന്നതിനായി ഒരു ദിവസം എല്ലാ സന്യാസികളും അദ്ദേഹത്തിൻെറ അടുക്കൽ വന്നുകൂടി. ഈഗുപ്തായഭാഷയിൽ അദ്ദേഹം അവരോടു താഴെവരുംപ്രകാരം പറഞ്ഞു:—

നമ്മുടെ ബോധനത്തിനു് തിരുവെഴുത്തുകൾ മതിയാകുന്നതാണു്. എന്നാൽ വിശ്വാസത്തിൽ പരസ്പരം ഉറപ്പിക്കുകയും വചനങ്ങളാൽ അന്യോന്യം ഉത്ബോധിപ്പിക്കുകയും ചെയ്യുന്നതു് പ്രയോജനപ്രദമാണു്. അതുകൊണ്ടു മക്കളെന്ന നിലയിൽ നിങ്ങൾ നിങ്ങൾക്കറിവുള്ള കാര്യങ്ങൾ എൻെറ അടുത്തു കൊണ്ടുവരിക. ഒരു പിതാവെന്ന നിലയിൽ എനിക്കറിവുള്ള കാര്യങ്ങളും എൻെറ അനുഭവങ്ങളും ഞാൻ നിങ്ങളുമായി പങ്കുവയ്ക്കാം. ഇതു നാമെല്ലാവരുടെയും പൊതുലക്ഷ്യമായിരിക്കട്ടെ. ആത്മസംയമനകൃത്യങ്ങൾ ഒരിക്കൽ ആരംഭിച്ചിട്ടു് ഇട്ടെറിഞ്ഞു കളയാതിരിപ്പാനും പ്രയാസങ്ങളിൽ തളർന്നുപോകാതിരിപ്പാനും തങ്ങൾ ശിക്ഷണജീവിതത്തിൽ വളരെ കാലങ്ങൾ കഴിച്ചുകൂട്ടി എന്നു പറഞ്ഞു് അഹങ്കരിക്കാതിരിപ്പാനും അതു കാരണമാകട്ടെ. മാത്രമല്ല ദിവസവും ഒരു പുതിയ ആരംഭം ഇട്ടുകൊണ്ടു് നമുക്കു് നമ്മുടെ ശുഷ്കാന്തി വർദ്ധിപ്പിച്ചുകൊണ്ടിരിക്കാം.

### ഇഹലോകജീവിതത്തിൻെറ ഹ്രസ്വത

വരുവാനുള്ള ആയുസ്സിനെപ്പററി കണക്കാക്കുമ്പോൾ മനുഷ്യൻെറ ഈലോകായുസ്സ് തുലോം ഹ്രസ്വമാണു്. നിത്യജീവനുമായി താരതമ്യപ്പെടുത്തി നോക്കുമ്പോൾ നമ്മുടെ സമയം മുഴുവനും ഏതുമില്ല. ഈ ലോകത്തിൽ സകല സാധനങ്ങളും അതിൻെറ വിലയ്ക്കു വില്ക്കപ്പെടുന്നു. മനുഷ്യൻ ഒരു സാധനം അതിൻെറ തുല്യവിലയ്ക്കു് മറെറാന്നിനുവേണ്ടി കൈമാറുന്നു. എന്നാൽ നിത്യജീവനുവേണ്ടിയുള്ളവാഗ്ദത്തം വളരെ തുച്ഛമായ വിലയ്ക്കാണു് വാങ്ങിക്കപ്പെടുന്നതു്. എന്തെന്നാൽ നമ്മുടെ ഈ ലോകജീവിതം എഴുപതു സംവത്സരമോ ഏറിയാൽ എൺപതോ ആകുന്നു. അതിൻെറ പ്രതാപം പ്രയാസവും ദുഃഖവുമത്രെ. ആകയാൽ നാം എൺപതു സംവത്സരമോ അല്ലെങ്കിൽ നൂറു സംവത്സരമോ ശിക്ഷണങ്ങൾക്കു (Discipline) വിധേയമായി ജീവിച്ചാൽ ആ പരിമിതമായ കാലത്തിനു പകരമായി നിത്യതയിൽ ജീവിക്കാൻ ഇടയാകുന്നു. നാം ഇവിടെ കഠിനയുദ്ധം ചെയ്താലും പ്രത്യാശയുള്ളവരാകുന്നു. എന്തെന്നാൽ അതിനുള്ള പ്രതിഫലം സ്വർഗ്ഗത്തിൽ നാം അവകാശിക്കുന്നു. നശ്വരമായ ഈ ശരീരം നാം ഉപേക്ഷിച്ചിട്ടു് അനശ്വരമായ ഒരു ശരീരം നാം സ്വീകരിക്കും. അഥവാ പ്രാകൃതമായ ഈ ശരീരം മഹത്വമുള്ളതായി രൂപാന്തരപ്പെടും. ആകയാൽ മക്കളെ, നാം തളർന്നുപോകരുതു്. ഈ കഷ്ടത വളരെ ദീർഘമാണെന്നോ നാം ഏതാണ്ടു വലിയ കാര്യം ചെയ്യുന്നു എന്നു വിചാരിക്കുകയോ വേണ്ട. ഈ കാലയളവിലെ കഷ്ടത വരുംകാലത്തുണ്ടാകുവാനിരിക്കുന്ന മഹത്വവുമായി തുലനംചെയ്യുമ്പോൾ ഏതുമില്ല. ഈ ലോകത്തെ നോക്കിക്കൊണ്ടു് നാം വലിയതു് ഏതാണ്ടു് ഉപേക്ഷിച്ചു എന്നു ചിന്തിക്കുകയും വേണ്ടാ. സ്വർഗ്ഗത്തെ മുഴുവനായും കണക്കിലെടുക്കുമ്പോൾ ഈ ലോകം എത്ര ചെറുതു്! അതുകൊണ്ടു് ഈ ലോകത്തിൻെറ മുഴുവനും അധിപതിയായിരിക്കാനുള്ള വല്ല സാദ്ധ്യതയും നമുക്കു കിട്ടിയിട്ടു് അതു മുഴുവനും നാം ഉപേക്ഷിച്ചാലും ദൈവരാജ്യവുമായി തുലനംചെയ്യുമ്പോൾ ഈ ലോകവും അതിൻെറ സുഖങ്ങളും യാതൊരു വിലയുമില്ലാത്തതായിരിക്കും. ആരു സ്വർണ്ണനാണയത്തിനു (Dragma) വേണ്ടി ഒരു ചെമ്പുതുട്ടു് ഉപേക്ഷിക്കുവാനോ നിസ്സാരമായി തള്ളിക്കളയുവാനോ ഒരു മനുഷ്യൻ മടിക്കാത്തതുപോലെ, ഒരു മനുഷ്യൻ ഭൂമിയുടെ മുഴുവൻെറയും അധിപനായിരുന്നിട്ടു് അതിനെ ഉപേക്ഷിച്ചാൽ അതു സ്വർണ്ണത്തിനുവേണ്ടി ഏ

താനും ചെമ്പുതുട്ടുകൾ ഉപേക്ഷിക്കുന്നതുപോലെ അത്ര നിസ്സാരമെന്നു കണക്കാക്കിയാൽ മതി. ആരെങ്കിലും ഒരു ഭവനമോ അല്ലെങ്കിൽ കുറെ അധികം സ്വർണ്ണമോ ഉപേക്ഷിക്കുന്നുവെങ്കിൽ അതേപ്പററി ചീക്കുവാനോ വിഷാദപ്പെടുവാനോ കാര്യമില്ല. സുകൃതത്തിനുവേണ്ടി അവയെ ഉപേക്ഷിക്കുവാൻ നാം തയ്യാറാകുന്നില്ലെങ്കിൽ ഇവയെല്ലാം ശേഷം നാം കടന്നുപോകുമ്പോൾ നമുക്കിഹത്തിലുള്ളവയെല്ലാം നിശ്ചയമായും ഉപേക്ഷിക്കേണ്ടിവരും. അതുകൊണ്ടു് മഹത്തായ സ്വർഗ്ഗരാജ്യം അവകാശിക്കേണ്ടതിനുവേണ്ടി എന്തുകൊണ്ടു് ഇവയെ ഉപേക്ഷിച്ചുകൂടാ. ആകയാൽ ഐഹികസമ്പാദ്യങ്ങൾക്കുള്ള ആഗ്രഹം ആരെയും പിടിച്ചു ബന്ധിക്കാതിരിക്കട്ടെ. നമ്മോടുകൂടെ കൊണ്ടുപോകുവാൻ സാധിക്കാത്ത വസ്തുക്കൾ നാം സമ്പാദിക്കുന്നതുകൊണ്ടു് എന്തു ലാഭം? നമ്മോടുകൂടെ കൊണ്ടുപോകാവുന്നവ എന്തുകൊണ്ടു നാം സമ്പാദിച്ചുകൂടാ? വിവേകം, നീതി, സഹനശക്തി, സഹാനുഭൂതി, ധൈര്യം, പരസ്പരധാരണ, സ്നേഹം, സാധുക്കളോടുള്ള ദയ, ക്രിസ്തുവിലുള്ള വിശ്വാസം, കോപത്തിൽനിന്നുള്ള സ്വാതന്ത്ര്യം, അതിഥിസല്ക്കാരപ്രിയം ഇവയെല്ലാമാണു് നമ്മോടുകൂടെ കൊണ്ടുപോകാവുന്നവ. ഇവയെല്ലാം നമുക്കു് അധീനമായിത്തീരുന്നുവെങ്കിൽ അവ നമുക്കു് താഴ്മയുള്ളവരുടെ മനോഹരദേശത്തു് നമ്മെ സ്വാഗതംചെയ്യാനുള്ള ഒരുക്കങ്ങൾ ചെയ്തുകൊണ്ടിരിക്കും. ആയതുകൊണ്ടു് ഒരുവനും ഇങ്ങനെയുള്ള കാര്യങ്ങൾ നിസ്സാരമെന്നു കരുതാതിരിക്കട്ടെ. പ്രത്യേകിച്ചു് അവർ കർത്താവിന്റെ സേവകനും, തന്റെ യജമാനനെ സേവിക്കേണ്ടവനുമാണെന്നുള്ളതു് എപ്പോഴും ഓർമ്മവേണം.

## ഉദാസീനത ആപൽക്കരം

ഞാൻ ഇന്നലെ പണിയെടുത്തു. അതുകൊണ്ടു് ഇന്നു യാതൊരു ജോലിയും ചെയ്കയില്ല എന്നു പറയുവാൻ ഒരു ദാസൻ മുതിരുകയില്ലല്ലോ. തിരുവെഴുത്തിൽ പറഞ്ഞിരിക്കുന്നതുപോലെ ദിവസവും നമ്മുടെ യജമാനനെ സന്തോഷിപ്പിക്കുവാൻ നാം തയ്യാറുള്ളവരായിരിക്കണം. അതിനാൽ എല്ലാ അപകടസാദ്ധ്യതകളെയും ഒഴിവാക്കുക. നമ്മുടെ ശിക്ഷണപരിശീലനങ്ങളിൽ ദിനംപ്രതി ഉറച്ചുനില്ക്കുക. നാം ഒരു ദിവസത്തേക്കുമാത്രം അശ്രദ്ധമായിരുന്നാൽ നമ്മുടെ നാഥൻ കഴിഞ്ഞതിനെപ്പററി നമ്മോടു ക്ഷമിക്കുകയില്ല. നമ്മുടെ ഉദാസീനതക്കു ശിക്ഷയായി ദൈവകോപം നമ്മുടെമേൽ പതിക്കും. നാം ഹെസെക്കിയേലിന്റെ പ്രബോധനത്തിൽ ശ്രദ്ധാലുക്കളായിരിക്കുക (ഹെസക്കി. 18: 26). യഹൂദായുടെ കാര്യം ഓർത്തുകൊൾക. മുപ്പതു വെള്ളിക്കാശിനുവേണ്ടി അവൻ അവന്റെ സൗഭാഗ്യം മുഴുവൻ വിററുകളഞ്ഞുവല്ലോ.

## സ്വയശിക്ഷണത്തിൽ മുന്നേറുക

മക്കളേ, സ്വയശിക്ഷണത്തെ മുറുകെ പിടിച്ചുകൊൾക. നാം അശ്രദ്ധരാകരുതു്. സ്വയശിക്ഷണത്തിനു നാം ഒരുമ്പെടുമ്പോൾ കർത്താവു നമ്മോടുകൂടെയിരുന്നു നമ്മെ ശക്തിപ്പെടുത്തും. നന്മ ചെയ്യാൻ മുമ്പോട്ടിറങ്ങുന്നവനോടുകൂടെ ദൈവം നല്ലതു ചെയ്യുന്നു. അശ്രദ്ധരാ

കാതിരിക്കുവാൻ അപ്പോസ്തോലൻെറ വാക്കുകളെ അനുസ്മരിക്കുക. അപ്പോസ്തോലൻ പറയുന്നതു 'ഞാൻ ദിവസവും മരിക്കുന്നു'എന്നാണു്. ദിവസവും മരിക്കുന്നതുപോലെ നാം സ്വയശിക്ഷണജീവിതം നയിക്കുന്നവെങ്കിൽ നാം പാപം ചെയ്യുകയില്ല. നാം ദിവസവും എഴുന്നേല്ക്കുമ്പോൾ ഞാൻ വൈകുന്നേരംവരെ ജീവിക്കുകയില്ലയെന്നു് ചിന്തിച്ചുകൊൾക. വീണ്ടും ഉറങ്ങാൻ കിടക്കുമ്പോൾ പ്രഭാതത്തിൽ എനിക്കു എഴുന്നേല്ക്കുവാൻ സാധിച്ചെന്നു വരികയില്ല എന്നും ചിന്തിച്ചുകൊൾക. നമ്മുടെ ജീവിതം അനിശ്ചിതത്വം നിറഞ്ഞതാണു്. ഓരോ ദിവസവും തിരുസന്നിധിയിൽനിന്നു് അനുവദിച്ചുതന്നിരിക്കുകയാണു്. ഇപ്രകാരം നമ്മുടെ ജീവിതം ക്രമപ്പെടുത്തുമ്പോൾ നാം പാപത്തിൽ വീഴാൻ ഇടവരികയില്ല എന്നു മാത്രമല്ല, യാതൊന്നിനെപ്പററിയും ആഗ്രഹം ജനിക്കുകയോ യാതൊരുത്തനോടും കോപം വച്ചുകൊണ്ടിരിക്കുകയോ ഭൂമിയിൽ നിക്ഷേപങ്ങൾ കരുതിവക്കുകയോ ചെയ്യുകയില്ല. ദിവസവും മരണത്തെ പ്രതീക്ഷിച്ചുകൊണ്ടുകഴിയുമ്പോൾ നാം ധനമോഹമില്ലാത്തവരായിത്തീരുന്നു. എല്ലാ മനുഷ്യരോടും എല്ലാം പൊറുക്കുന്നു. അതുപോലെ എല്ലാ നിന്ദ്യമായ ആഗ്രഹങ്ങളും ആശകളും പരിത്യജിക്കുന്നു. അവയ്ക്കു നമ്മിൽ സ്ഥാനമില്ലാതാകുന്നു. ന്യായവിധിയുടെ ദിവസത്തെ നോക്കിക്കൊണ്ടു മുമ്പോട്ടു പ്രയാണം ചെയ്യാൻ സാധിക്കുന്നു. ഭയാനകവും അപകടസമ്പൂർണ്ണവുമായ നരകശിക്ഷാവിധിയെക്കുറിച്ചുള്ള ചിന്ത അമിതസുഖലോലുപത്തിലേക്കുള്ള കാംക്ഷയെ നശിപ്പിക്കും.

## പിറകോട്ടു നോക്കരുതു്

ആയതിനാൽ സുകൃതജീവിതത്തിൻെറ പാതയിൽ നാം യാത്രയാരംഭിച്ചിരിക്കുന്നതുകൊണ്ടു് നമ്മുടെ മുമ്പിലുള്ള ആ ലക്ഷ്യസ്ഥാനം പ്രാപിപ്പാനായി ഉററു ശ്രമിക്കുക. ലോത്തിൻെറ ഭാര്യയെപ്പോലെപിറകിലുള്ളതിൻെറനേരെ തിരിയരുതു്. കലപ്പയുടെ പിടിയിൽ കൈവച്ചിട്ടു പിറകോട്ടു നോക്കുന്നവൻ ദൈവരാജ്യത്തിനു് കൊള്ളാവുന്നവനല്ല എന്നു നമ്മുടെ കത്താവു കല്പിച്ചിട്ടുണ്ടല്ലോ. പിൻമാററം നമ്മുടെ ദുഃഖത്തിനും ഒരിക്കൽകൂടി ലോകമയനാകാനും മാത്രമെ സാധിക്കു.

## സുകൃതത്തിൻെറ സാദ്ധ്യത നമ്മിൽതന്നെയുണ്ടു്

സുകൃതത്തെപ്പററി കേൾക്കുന്നതിൽ ഭയപ്പെടാനോ ആശ്ചര്യപ്പെടാനോ ഒന്നുമില്ല. അതു നമ്മിൽനിന്നു വിദൂരസ്ഥമല്ല, അതു നമുക്കു വെളിയിലുമല്ല. അതു നമ്മിൽതന്നെയാകുന്നു. നാം ആത്മാർത്ഥമായി ആഗ്രഹിക്കുന്നു എങ്കിൽ ക്ഷിപ്രസാദ്ധ്യവുമാണു്. വിജ്ഞാനസമ്പാദനത്തിനായി ഗ്രേക്കർ കടലും കരയും കടന്നു് വിദേശങ്ങളിൽ പോകുന്നു. ദൈവരാജ്യസമ്പാദനത്തിനായി നാം നമ്മുടെ വീടുവിട്ടു് എവിടെയും പോകേണ്ട ആവശ്യമില്ല. സുകൃതസമ്പാദനത്തിനായി കടൽ താണ്ടിക്കടക്കേണ്ടതായിട്ടും ഇല്ല. ദൈവരാജ്യം നിങ്ങളിൽതന്നെയാകുന്നു എന്നു കത്താവു് ഒരിക്കൽ പറഞ്ഞിട്ടുണ്ടു്. അതുകൊണ്ടു് സുകൃതസമ്പാദനത്തിനുവേണ്ടിയിരിക്കുന്നതു്, അതു നമ്മിൽതന്നെയുള്ളതുകൊണ്ടും നമ്മിൽതന്നെ അതു രൂപം കൊള്ളുന്നതു

കൊണ്ടും നമ്മുടെ സന്മനസ്സു മാത്രമാണ്. ആത്മാവിനു് സ്വതസിദ്ധമായ ആദ്ധ്യാത്മികകഴിവുകളുള്ളിടത്തോളം സുകൃതം നമ്മിൽ രൂപംകൊള്ളുന്നു. അതു നിലവിൽ വന്നതുപോലെ സ്വതസിദ്ധമായ അതിൻെറ സ്വഭാവത്തിൽ നിലനില്ക്കുന്നു. അതു നിലവിൽ വന്നപ്പോൾ വളരെ നല്ലതും യോഗ്യവുമായിരുന്നു. അതുകൊണ്ടു് യോശുവാ യിസ്രയേൽ ജനതയോടു് പറഞ്ഞതു് 'യിസ്രയേലിൻെറ ദൈവത്തിനായി നിങ്ങളുടെ ഹൃദയങ്ങളെ നേരെയാക്കുവിൻ' എന്നാണു്. നിങ്ങളുടെ വഴി ചൊവ്വാക്കുവിൻ എന്നു വി. യോഹന്നാനും പറഞ്ഞിരിക്കുന്നു. ആത്മാവിൻെറ ശരിപ്പെടുത്തൽ (Rectitude) സാധിക്കുന്നതു് അതു സൃഷ്ടിക്കപ്പെട്ട പ്രകൃതിയിൽ അതിൻെറ ആത്മികവശം ശരിയായിരിക്കുമ്പോഴാണ്. നേരേമറിച്ചു് അതിൻെറ സ്വതസിദ്ധമായ പ്രകൃതിയിൽനിന്നും മാററം വരുമ്പോൾ ആത്മാവിൻെറ തിന്മ എന്നു് അതിനു പേരു വിളിക്കപ്പെടുന്നു. നാം സൃഷ്ടിക്കപ്പെട്ട ആ വിശുദ്ധിയിൽ നിലനിൽക്കുമ്പോൾ നാം സുകൃതത്തിൻെറ അവസ്ഥയിൽതന്നെയാണ്. നാം അയോഗ്യമായ കാര്യങ്ങൾ ചിന്തിച്ചാൽ നാം ദുഷ്ടരായി കണക്കാക്കപ്പെടും. അതുകൊണ്ടു് ഈവകകാര്യങ്ങൾ വെളിയിൽനിന്നു് സമ്പാദിക്കണമെന്നു നാം വിചാരിച്ചാൽ യഥാർത്ഥത്തിൽ വളരെ പ്രയാസമായിരിക്കും. എന്നാൽ അതു നമ്മിൽ ഉണ്ടെങ്കിൽ നാം വഷളായ ചിന്തകളിൽനിന്നു് മാറിനില്ക്കുകയും ചെയ്യും. നാം നമ്മുടെ ആത്മാവിനെ ഒരു നിക്ഷേപമെന്ന നിലയിൽ കൈക്കൊണ്ടിരിക്കുന്നതുകൊണ്ടു് അതിനെ കർത്താവിനുവേണ്ടി കരുതി സൂക്ഷിച്ചുകൊള്ളണം.

## കോപവും മോഹവും നമ്മിൽ അധികാരം ചെയ്യരുതു്

കോപം നമ്മെ ഭരിക്കാതിരിപ്പാനും ദുർമ്മോഹം നമ്മുടെമേൽ അധികാരം വഹിക്കാതിരിപ്പാനുമായി നാം പ്രയത്നിക്കണം. മനുഷ്യൻെറ കോപം ദൈവത്തിൻെറ നീതിയെ ചെയ്യുന്നില്ല എന്നു എഴുതിയിരിക്കുന്നുവല്ലോ. ദുർമ്മോഹം പാപത്തെ ഗർഭം ധരിക്കുന്നു. പാപം പൂർണ്ണവളർച്ച പ്രാപിക്കുമ്പോൾ മരണത്തെ പ്രസവിക്കുന്നു. അതുകൊണ്ടു് നമുക്കു വളരെ ശ്രദ്ധയും കരുതലും ആവശ്യമായിരിക്കുന്നു. 'നമ്മുടെ ഹൃദയത്തെ ഉണർവ്വോടെ സംരക്ഷിച്ചുകൊള്ളണ'മെന്നു് എഴുതിയിരിക്കുന്നു. നമ്മുടെ ശത്രുക്കൾ ഭയങ്കരന്മാരും കൗശലക്കാരുമാണ്. 'നമുക്കു പോരാട്ടമുള്ളതു് ജഡരക്തങ്ങളോടല്ല വാഴ്ചകളോടും അധികാരങ്ങളോടും ഈ അന്ധകാര ലോകാധിപതികളോടും സ്വർല്ലോകങ്ങളിലെ ദുഷ്ടാത്മസേനകളോടും അത്രേ' എന്നു വി. പൗലൂസ് പറഞ്ഞിരിക്കുന്നതുപോലെ ഈ ദുഷ്ടാത്മാക്കളോടാണ് നമുക്കു യുദ്ധം ചെയ്യേണ്ടിയിരിക്കുന്നതു് (എഫേ. 6: 12). നമുക്കു ചുററും അവരുടെ സംഖ്യ വളരെയാണ്. അവർ നമ്മിൽനിന്നും വളരെ ദൂരസ്ഥിതമല്ല. അവരുടെ ഇടയിൽതന്നെവലിയ വ്യത്യാസങ്ങളുണ്ടു്. വ്യത്യസ്ഥങ്ങളായ അവരുടെ സ്വഭാവത്തെപ്പററി വളരെ പറയാനുണ്ടു്. പക്ഷെ നമുക്കുള്ളതിലും കൂടുതൽ ശക്തി വഹിച്ചിരിക്കുന്നവർക്കു മാത്രമേ ആ വിവരണംകൊണ്ടു പ്രയോജനമുള്ളു. തല്ക്കാലം നമുക്കെതിരായുള്ള അവരുടെ വഞ്ചനകളെപ്പററി അറിയുന്നതാണു നമ്മുടെ ആവശ്യം.

## ശത്രുവിൻെറ വഞ്ചനകൾ

ഒന്നാമതായി, ഈ ഭൂതങ്ങളൊന്നും ആ നിലയിൽസൃഷ്ടിക്കപ്പെട്ടവയല്ലെന്നു നാംഅറിയണം. ദൈവം തിന്മയായിട്ടുള്ളതൊന്നുംസൃഷ്ടിച്ചിട്ടില്ല. അവരെതന്നെയും നല്ലവരായിട്ടാണ് ഉണ്ടാക്കിയതു്. അവർ ദിവ്യജ്ഞാനത്തിൽനിന്നു വീണുപോകയാണുണ്ടായതു്. അതിനുശേഷം അവർ ഭൂമിയിൽ ഊടാടുകയാണ്. അവർ ഗ്രേക്കരെ ചില മാർഗ്ഗങ്ങളാൽ ചതിച്ചു. ക്രിസ്ത്യാനികളായ നമ്മെപററിയുള്ള അസൂയയാൽ ദൈവരാജ്യത്തിൽ നാം കടക്കാതിരിക്കത്തക്കവണ്ണം എല്ലാ കരുനീക്കങ്ങളും നടത്തിക്കൊണ്ടിരിക്കുന്നു. അവർ എവിടെനിന്നു വീണുവോ അവിടേക്കു നമ്മൾ കയറാതിരിക്കുന്നതിനുവേണ്ടിയാണു് ഈ നീക്കങ്ങളെല്ലാം. അതുകൊണ്ടു് പ്രാർത്ഥനയുടെയും ശിക്ഷണത്തിൻെറയും ആവശ്യം വളരെയുണ്ടു്. ഒരു മനുഷ്യൻ ആത്മാക്കളെ തിരിച്ചറിവാൻതക്ക ആത്മീയകൃപ ലഭിച്ചവനാകുമ്പോൾ അവയുടെ സ്വഭാവവും തിരിച്ചറിയാൻ കഴിവുള്ളവനാകും. അവരിൽ ആരാണു് ഉഗ്രൻ, എന്നും ആരാണു് ശക്തിയിൽ കുറഞ്ഞവൻ എന്നും ഓരോരുത്തരുടെയും പ്രത്യേക സ്വഭാവമെന്തെന്നും അവരിൽ ഓരോരുത്തരേയും ആട്ടിപ്പുറത്താക്കുവാനുള്ള മാർഗ്ഗങ്ങളെന്തെന്നും തിരിച്ചറിവാൻ ആത്മീയകൃപയാൽ ഓരോരുത്തർക്കും സാധിക്കും. അവരുടെ ചതിപ്രയോഗങ്ങളും കുതന്ത്രങ്ങളും വിവിധങ്ങളാണു്. 'അവൻെറ വിവിധമാർഗ്ഗങ്ങളെപ്പററി നാം അജ്ഞരായിരിക്കരുതു്'' (2 കോരി. 2: 11) എന്നു അപ്പോസ്തോലൻ പറയുമ്പോൾ അവ അറിഞ്ഞു

# നിൻെറ തിരുവിഷ്ടം സ്വർഗ്ഗത്തിലെപ്പോലെ ഭൂമിയിലുമാകണമെ!

(1969 സെപ്റ്റംബർ 15 ലക്കത്തിൽനിന്നു തുടർച്ച)

(ഫാദർ തോമസ് ഐസക്ക് ബി. ഏ., ബി. എഡ്., ഒല്ലൂർ)

ദൈവരാജ്യം അഥവാ സ്വർഗ്ഗരാജ്യം; ഇതാണു് ക്രിസ്ത്യാനിയുടെ ലക്ഷ്യം; മുന്നമെ നാം അതു് അന്വേഷിക്കുമ്പോൾ ദൈവം നമ്മെ അത്ഭുതകരമായി നടത്തും. ദൈവരാജ്യം, ദൈവയിഷ്ടം ഇതു രണ്ടും പരസ്പരം ബന്ധിക്കപ്പെട്ടിരിക്കുന്ന ആശയങ്ങളാണു്. ദൈവത്തിൻെറ തിരുവിഷ്ടം സ്വർഗ്ഗത്തിലെപ്പോലെ ഭൂമിയിലും നടക്കുന്ന വ്യവസ്ഥിതിയാണു് --സമൂഹമാണു് --ദൈവരാജ്യം. ദൈവരാജ്യം എപ്പോൾ വരുന്നു എന്നു ചോദിച്ച പരീശന്മാരോടു് നമ്മുടെ കർത്താവു് പറഞ്ഞ മറുപടി 'ദൈവരാജ്യം നിങ്ങളുടെയിടയിൽതന്നെ ഉണ്ടല്ലോ' എന്നത്രെ (ലൂക്കോ. 17: 21). ദൈവത്തിൻെറ രാജ്യവും അവിടുത്തെ ഇഷ്ടവും ഒന്നുതന്നെ.

ദൈവരാജ്യവും, ദൈവത്തിൻെറ തിരുവിഷ്ടവും അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു എന്നു ഗ്രഹിക്കുമ്പോൾ; 'ദൈവരാജ്യം' ഒരു വിളിയോടുകൂടിയാണു് ആരംഭിക്കുന്നതെന്നു് മനസ്സിലാക്കേണ്ടതുണ്ടു്. ആ വിളി കേൾക്കുവാനും അനുസരിക്കുവാനുമുള്ള സന്നദ്ധത വിശ്വാസിക്കു് ആവശ്യമാണു്. 'സ്വർഗ്ഗരാജ്യം സമീപിച്ചിരിക്കുകയാൽ മാനസ്സാന്തരപ്പെടുവിൻ' കർത്താവിൻെറ വഴി ഒരുക്കുവാൻവന്ന വി. യോഹന്നാൻെറയും നമ്മുടെ കർത്താവിൻെറയും സന്ദേശം അഥവാ വിളി ഇതായിരുന്നു. ഇന്നു് നാം ശ്രദ്ധിക്കേണ്ടതായ വിളിയും ഇതുതന്നെ. വി. വേദപുസ്തകം ദൈവരാജ്യത്തിലേക്കു് നമ്മെ ക്ഷണിക്കുന്ന ക്ഷണക്കത്തു് അത്രെ. (The book of invitation) ദൈവരാജ്യം എന്ന പദം 35000 പ്രാവശ്യം വി. പുസ്തകത്തിൽ ഉപയോഗിച്ചിരിക്കുന്നു. ദൈവരാജ്യത്തിൻെറ പ്രാധാന്യത്തെ ഇതു് വിളിച്ചറിയിക്കുന്നു.

'എല്ലാം ഒരുങ്ങിയിരിക്കുന്നു, വരുവിൻ' വി. ലൂക്കോസിൻെറ സുവിശേഷത്തിൽ (chr. 14) കർത്താവു് അരുളിച്ചെയ്ത കല്യാണവിരുന്നിൻെറ ഉപമ നമുക്കു കാണാം. ഒരു മനുഷ്യൻ വലിയവിരുന്നൊരുക്കി. പൗരസ്ത്യ ആചാരമനുസരിച്ചു് വിരുന്നു കഴിക്കുമ്പോൾ ആദ്യം എല്ലാവരെയും ക്ഷണിക്കുന്നു. വരാമെന്നു സമ്മതിച്ചുകഴിയുമ്പോൾ വിരുന്നു് ഒരുക്കുന്നു. അനന്തരം ഭൃത്യനെ അയക്കുന്നു 'എല്ലാം ഒരുങ്ങിയിരിക്കുന്നു, വരുവിൻ' എന്നു് ഭൃത്യൻ അത്താഴവിരുന്നിൻെറ സമയത്തു് എല്ലാവരെയും അറിയിക്കുന്നു. കൃഷി, വിവാഹം തുടങ്ങിയ ഒഴികഴിവുകൾ പറഞ്ഞു് സമയത്തു് അവരാരും ഹാജരാകുന്നില്ല. ഇതു് ക്ഷണിച്ച ആതിഥേയനെ അങ്ങേയററം ആക്ഷേപിക്കുന്നതിനു തുല്യമാണു്. ഉപമയുടെ സാരം ഇസ്രായേൽ ഇതുപോലെ പാപം ചെയ്തിരിക്കുന്നു എന്നാണു്. ക്രിസ്തുവിൻെറ സഭയിലെ അംഗങ്ങളായിത്തീർന്നതിനുശേഷം ദൈവികക്ഷണം തിരസ്ക്കരിച്ചു് നാം പലപ്പോഴും ദൈവരാജ്യത്തിനു് ഇതരന്മാരായിത്തീരുന്നില്ലേ എന്നു ചിന്തിക്കുക.

ദൈവവിശ്വാസമുള്ള ഒരു മനുഷ്യൻ ഒരു സ്ഥലത്തു ജീവിച്ചിരുന്നു. സുവിശേഷദൂതിനെക്കുറിച്ചു് അവനു് ബോദ്ധ്യമുണ്ടായിരുന്നില്ല; ദൈവം ഓരോരുത്തരെയും സ്വർഗ്ഗരാജ്യത്തിലേക്കു് പ്രത്യേകമായി ക്ഷണിക്കുന്നു എന്നു് അവൻ ഗ്രഹിച്ചിരുന്നില്ല. ഈ യുവാവു് ജോലിചെയ്തിരുന്ന വ്യവസായശാലയിലെ മാനേജർ തികഞ്ഞ ദൈവവിശ്വാസിയായിരുന്നു. ഈ ചെറുപ്പക്കാരനെ ദൈവവിശ്വാസത്തിൽ ഉറപ്പിക്കണമെന്നു് അദ്ദേഹം ആഗ്രഹിച്ചു. ഒരു ദിവസം മാനേജരുടെ ആപ്പീസിലേക്കു ചെല്ലുവാൻ ഒരു കുറിപ്പു് അവനു് ലഭിച്ചു. ആപ്പീസിൽ ചെന്നപ്പോൾ മാനേജർ അവനോടു ചോദിച്ചു, 'ജയിംസ്, നിനക്കു എന്നെ കാണുവാൻ ആഗ്രഹമുണ്ടായിട്ടാണോ നീ ഇവിടെ വന്നതു്?' 'അവിടുത്തെ കുറിപ്പു്

കൊണ്ടുതന്നെയാണു് നമ്മെ സൂക്ഷ്മതപ്പെടുത്തുന്നതു്. പിശാചുക്കളിൽനിന്നുള്ള പരീക്ഷകൾ സഹിച്ചിട്ടുള്ളവരായ നാം അന്യോന്യം തെററുകളെ തിരുത്തണം. അങ്ങിനെയുള്ള കാര്യങ്ങൾക്കെല്ലാം തെളിവുകൾ എനിക്കു വളരെയുള്ളതുകൊണ്ടു് മക്കളോടെന്നപോലെ ഞാൻ നിങ്ങളോടു് ഈ കാര്യങ്ങൾ പറയുകയാണു്.

(തുടരും)

# ഓശാന

(ഫാദർ ജോസഫ് പൂവത്തുങ്കൽ എം. ഏ., മുളക്കുളം)

ഓശാനയുടെ ചരിത്രപരമായ ആചാരത്തെയും വിവിധ രാജ്യങ്ങളിലെ ആചരണത്തെയും പററിയാണീ ലേഖനത്തിൽ വിവരിക്കുന്നത്. (പത്രാധിപർ)

നമ്മുടെ കർത്താവിൻെറ കഷ്ടാനുഭവത്തിൻെറയും ഉയിർപ്പിൻെറയും ഓർമ്മയെ കൊണ്ടാടുന്നതിൻെറ പ്രാരംഭമായി യരുശലേമിലേക്കുള്ള തൻെറ ജൈത്രയാത്രയുടെ ഓർമ്മയെ കൊണ്ടാടുന്നതാണല്ലോ ഓശാനപ്പെരുന്നാൾ. ഈ പെരുന്നാളിനെപ്പററി സഖറിയാപ്രവാചകൻ തൻെറ പ്രവചനത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട് (സഖ. 9: 9–12). വിശുദ്ധ സുവിശേഷങ്ങളിൽ ആ പ്രവചനത്തിൻെറ നിവൃത്തി വളരെ വസ്തുനിഷ്ഠമായ രീതിയിൽ വിവരിച്ചിട്ടുണ്ട്.

ആദ്യത്തെ ഓശാനദിവസം കഴുതപ്പുറത്ത് ആരൂഢനായി തൻെറ ശിഷ്യന്മാരോടുകൂടി സൈത്തുപർവ്വതത്തിൻെറ ചരുവിൽകൂടി എഴുന്നെള്ളിവരുന്ന കർത്താവിനെ വലുപ്പചെറുപ്പഭേദമെന്യേ വലിയൊരു ജനസമൂഹം സന്തോഷത്തോടും ആഹ്ളാദത്തിമിർപ്പോടും ആർപ്പുവിളികളോടുംകൂടി സൈത്തുകൊമ്പുകളും ഈന്തപ്പനക്കുരുത്തോലകളും പിടിച്ചുകൊണ്ട് എതിരേററു യരുശലേം പട്ടണത്തിലേക്കു പ്രവേശിപ്പിച്ചു. 'ദാവീദിൻെറ പുത്രന് ഓശാന' എന്ന പല്ലവിയാൽ അന്തരീക്ഷം മുഖരിതമായി. യരുശലേം പട്ടണത്തിനു സമീപിച്ചപ്പോൾ അതിൻെറ കവാടം തനിക്കായി തുറക്കപ്പെട്ടു. ആളുകൾ അത്യധികം സന്തോഷത്തോടെ സ്വീകരിച്ചു വഴിയിൽ വസ്ത്രങ്ങൾ വിരിച്ചും വൃക്ഷങ്ങളിൽനിന്നു ചെറു ചില്ലികളും പുഷ്പങ്ങളും ഇലകളും വഴിയിൽ വിതറിയും തന്നെ ബഹുമാനിച്ചാദരിച്ചു.

---

കൊടുത്തയച്ചിട്ടാണല്ലോ ഞാൻ വന്നത്''. വീണ്ടും മാനേജർ ചോദിച്ചു, 'ഞാൻ കുറിപ്പു കൊടുത്തയച്ചതിനാൽ നിന്നെ കാണണമെന്ന് എനിക്ക് ആഗ്രഹമുണ്ടായിട്ടാണ് എന്ന് നീ വിശ്വസിച്ചുവോ?

'ഉവ്വ്'' ജയിംസ് പ്രതിവചിച്ചു.

'എൻെറ ആജ്ഞ നീ വീഴ്ചകൂടാതെ അനുസരിക്കുമെന്ന് ഞാൻ വിശ്വസിച്ചു എന്നാണോ നീ കരുതുന്നത്'' മാനേജർ വീണ്ടും ചോദിച്ചു.

'തീർച്ചയായും അപ്രകാരം ഞാൻ കരുതുന്നു' അവൻ മറുപടി പറഞ്ഞു.

'നീ ദൈവസന്നിധിയിലേക്കു വരണമെന്ന് ദൈവം ആവശ്യപ്പെട്ടിരിക്കുന്നു. ഉടനെ തന്നെ നീ വരണം. പിന്നെ എന്താണ് നീ സംശയിക്കുന്നത്'' അദ്ദേഹം തുടർന്നു ജയിംസിനോടു ചോദിച്ചു.

ഇതു കേട്ടപ്പോൾ അവൻെറ അധരം വിറച്ചു; കണ്ണുനീർ ഒഴുകി; ഹൃദയം വിങ്ങിപ്പൊട്ടി അവൻ പറയുകയാണ് 'അവിടുത്തെ കുറിപ്പ് ഞാൻ വിശ്വസിച്ചതുപോലെ തന്നെ, ദൈവവചനവും വിശ്വസിക്കണമോ'.

'നിശ്ചയമായും' മാനേജർ അവനെ ബോദ്ധ്യപ്പെടുത്തി. 'മനുഷ്യരുടെ സാക്ഷ്യം, നീ വിശ്വസിക്കുന്നെങ്കിൽ ദൈവത്തിൻേറത് എത്രയധികം വിശ്വസിക്കണം' അദ്ദേഹം അവനെ പ്രബോധിപ്പിച്ചു.

ഇതാ, സ്വർഗ്ഗീയവിരുന്നിലേക്ക് – ദൈവത്തിൻെറ രാജ്യത്തിലേക്ക്–അവിടുത്തെ ഇഷ്ടം ചെയ്യുന്നതിന്–നമ്മെ ഓരോരുത്തരെയും ക്ഷണിക്കുന്നു. 'എല്ലാം ഒരുങ്ങിയിരിക്കുന്നു, വരുവിൻ' (ലൂക്കാ. 14:17). ദൈവരാജ്യം ഒരു വിശ്വാസസംഹിതയോ, രാഷ്ട്രീയപ്രമാണമോ എന്ന നിലയിലല്ല; പ്രത്യുത വ്യക്തിപരമായ അനുഭവവിശേഷമാണ്. ദൈവരാജ്യം–സ്വർഗ്ഗരാജ്യം–സ്ഥലംമാററമല്ല, സ്ഥിതിമാററമാണ്. 'ദൈവരാജ്യം എൻെറ ഹൃദയത്തിൽ ആരംഭിച്ചു വളരണമെ' എന്ന് നാം ആത്മാർത്ഥമായി പ്രാർത്ഥിക്കണം. 'നിൻെറ രാജ്യം വരണമെ' എന്നു പ്രാർത്ഥിക്കുമ്പോൾ അവിടുത്തെ ഇഷ്ടം ചെയ്‌വാൻ ഇതാ ഞാൻ ഒരുങ്ങിയിരിക്കുന്നു എന്നാണർത്ഥം. കർതൃപ്രാർത്ഥനയിലെ വാക്കുകൾ നാം ഉരുവിടുമ്പോൾ ഈ ബോദ്ധ്യം നമുക്കുണ്ടോ? ദൈവയിഷ്ടം അനുസരിക്കുവാനുള്ള സന്നദ്ധതയും ഒരുക്കവും (readiness and willingness) നമുക്കുണ്ടാവണം. ദൈവരാജ്യം നമ്മിൽ ഓരോരുത്തരിലും ആരംഭിച്ച് വികസിക്കുന്നതിനും, നാം അതിൻെറ കെട്ടുപണിക്കാരായിത്തീർന്ന് ദൈവനാമം മഹത്വപ്പെടുത്തുന്നതിനും ഇടയാകട്ടെ.

--- ---

അക്കാലത്തെ രീതിയനുസരിച്ച് യുദ്ധം ജയിച്ച് സമാധാനത്തോടെ വരുന്ന ഒരു വീരയോദ്ധാവിന് നൽകപ്പെട്ടിരുന്ന വിരോചിതമായ ഒരു സ്വീകരണമാണ് തനിക്കു ലഭിച്ചത്. കുരുത്തോലകൾ പിടിച്ചുകൊണ്ട് തന്നെ സ്വീകരിച്ചതിന്റെ ഓർമ്മയായി നടത്തപ്പെടുന്ന ഈ ദിവസത്തിന് 'ഓശാന ഞായറാഴ്ച' എന്നു പേരു പറയുന്നു. എല്ലാവർക്കും എവിടെയും, പ്രത്യേകിച്ച് കൊച്ചുകുട്ടികൾക്കും ബാലികാബാലന്മാർക്കും ഓശാന സന്തോഷകരവും ആനന്ദപ്രദവുമാണ്. കാതുകളിലും ഹൃദയഭിത്തികളിലും നൂറ്റാണ്ടുകൾക്കപ്പുറത്തു മുഴങ്ങിക്കേട്ടതായ സ്തുതിഗാനങ്ങളുടെയും ഓശാന സ്തുതിപ്പുകളുടെയും മാറ്റൊലി കേൾക്കാം. ഇന്നും നാം അന്നത്തെ പരമാർത്ഥികളായ ശിഷ്യന്മാരോടും പിഞ്ചുപൈതങ്ങളോടും ചേർന്നുനിന്നുകൊണ്ട് അതു് ഏറ്റു പാടുന്നു.

ഇന്നു നാം കൊണ്ടാടുന്ന രീതിയിലുള്ള പെരുന്നാളാഘോഷം പല രാജ്യങ്ങളും പല കാലങ്ങളിലായിട്ടാണ് ആരംഭിച്ചതു്. കർത്താവിന്റെ കഷ്ടാനുഭവത്തിന്റെയും ഉയിർപ്പിന്റെയും സ്വർഗ്ഗാരോഹണത്തിന്റെയും ശേഷം ക്രിസ്തുവർഷത്തിന്റെ ആദ്യത്തെ മൂന്നു നൂറ്റാണ്ടുകളിൽ ക്രിസ്ത്യാനികൾക്കു യഹൂദന്മാരിൽനിന്നും റോമ്മാസാമ്രാജ്യാധികാരികളിൽനിന്നും വളരെ പീഡനങ്ങൾ സഹിക്കേണ്ടിവന്നു. അവർ ലോകത്തിന്റെ നാനാഭാഗത്തേക്കും ചിതറിപ്പോയി. സഭ അസ്വാതന്ത്ര്യമായി കഴിഞ്ഞുകൂടി. എന്നാൽ 4–ാം നൂറ്റാണ്ടിൽ സഭയ്ക്കു സ്വാതന്ത്ര്യം കിട്ടിയതോടെ പൊതു ആരാധനയ്ക്കും മറ്റും അവർക്കു ഭയംകൂടാതെ ഒരുമിച്ചുകൂടാമെന്നായി. അക്കാലത്തു വിശ്വാസികൾ കർത്താവിന്റെ ജൈത്രയാത്രയുടെ ഓർമ്മ കൊണ്ടാടുവാൻ തുടങ്ങി. ഉയിർപ്പുപെരുന്നാളിന് മുമ്പുള്ള ഞായറാഴ്ച യരുശലേമിലെ പട്ടക്കാരും ആബാലവൃദ്ധം വിശ്വാസികളും ഒലിവുമലയിൽ ഒരുമിച്ചുകൂടി ഒലിവിൻകൊമ്പുകളും ഈന്തപ്പനക്കുരുത്തോലകളും ഏന്തി 'ദാവീദിന്റെ പുത്രന് ഓശാന' എന്ന സ്തുതിഗീതങ്ങൾ ആലപിച്ചുകൊണ്ട് തങ്ങളുടെ മുൻഗാമികൾ മുന്നൂറു വർഷങ്ങൾക്കുമുമ്പ് കർത്താവിനെ സെഹിയോനിലേക്കു എതിരേറ്റതുപോലെ യരുശലേമിലേക്കു ഘോഷയാത്രയായി പ്രവേശിക്കുന്ന പതിവ് ആരംഭിച്ചു.

5–ാംനൂറ്റാണ്ടായപ്പോഴേക്കും ഓശാനപ്പെരുനാൾ കൊണ്ടാടുന്ന പതിവ് ഫലസ്തീനിലും സിറിയായിലും ലബാനോനിലും മുഴുവനായി നടപ്പായി. മദ്ധ്യപൂർവ്വേഷ്യയിലേക്കുംപിന്നീടു യൂറോപ്പിലേക്കും ഈ നടപടി വ്യാപിച്ചു. യൂറോപ്പിൽ ആദ്യമായി ആരംഭിച്ചതു് സ്പെയിനിലാണ്. പിന്നീടതു് ഫ്രാൻസിലേക്കും കടന്നു ചെന്നു. 12–ാം നൂറ്റാണ്ടുവരെ ഇറ്റലിയിൽ ഈ ആചാരം ഉണ്ടായിരുന്നതായി അറിവില്ല. യൂറോപ്പിലെ പല രാജ്യങ്ങളിലും ഈന്തപ്പനക്കുരുത്തോലകൾ ലഭ്യമല്ലാത്തതുകൊണ്ട് ദേശീയമായി അവർക്ക് ലഭിക്കാമായിരുന്ന കൊമ്പുകളും കുരുത്തോലകളും ഉപയോഗിച്ചിരുന്നു. അതുകൊണ്ട് ഈ ഞായറാഴ്ച ഓശാന ഞായറാഴ്ച, ചില്ലക്കൊമ്പുകളുടെ ഞായറാഴ്ച എന്നൊക്കെ അതാതു ദേശീയരീതിയനുസരിച്ചു വിളിക്കപ്പെട്ടുവരുന്നു.

കർത്താവിനെ എതിരേല്ക്കാൻ പോയവരിൽ പിഞ്ചുപൈതങ്ങളും ശിശുക്കളും ബാലികാബാലന്മാരും ഉണ്ടായിരുന്നതുകൊണ്ട് 'കുട്ടികളുടെ ഞായറാഴ്ച'യായി ചില സഭകൾ ഈ ദിവസത്തെ കണക്കാക്കുന്നുണ്ട്. ജോർഡാനിലും സിറിയായിലും ലബാനോനിലുമൊക്കെ ചില സഭക്കാർ ഈ ഞായറാഴ്ചയ്ക്കു് 'ഷാനിനി'ഞായറാഴ്ച (Shanini Sunday) എന്നു പറഞ്ഞുവരുന്നു. ബാലികാബാലന്മാർ പല നിറങ്ങളുള്ള റിബണുകളാലും കുരുത്തോലകളാലും പുഷ്പങ്ങളാലും അലങ്കരിച്ച മെഴുകുതിരികൾ അന്നേ ദിവസം കത്തിച്ചുപിടിക്കും. കത്തിച്ച മെഴുകുതിരികൾ കർത്താവിനു കുഞ്ഞുങ്ങളോടുള്ള സ്നേഹത്തിന്റെ ഒരു പ്രതീകമായി കണക്കാക്കപ്പെടുന്നു. മാതാപിതാക്കൾ, വാഴ്ത്തപ്പെട്ട കുരുത്തോലകൾകൊണ്ട് കുരിശുണ്ടാക്കി കുട്ടികൾക്കു കൊടുക്കും. എല്ലാ ഓർത്തഡോക്സ് സഭകളിലും വാഴ്ത്തപ്പെട്ട കുരുത്തോലകൾ വീടുകളിൽ കൊണ്ടുപോയി ഒരു പ്രത്യേക സ്ഥലത്തു് ഭദ്രമായും ഭക്ത്യാദരവുകളോടും സൂക്ഷിക്കുന്നു. അതു ഭവനങ്ങളുടെ കാവലിനും രോഗശമനത്തിനും മറ്റും ഉപകരിക്കുന്നു. ഫ്രാൻസിൽ ഈ ദിവസത്തിനു പറയുന്ന പേരു് (Dimache Des Rameaux). 'ഡിമാക്കി ഡസ് റാമീക്സ്' എന്നാണ്. പള്ളിയിലെ ശുശ്രൂഷ കഴിഞ്ഞ് വാഴ്ത്തപ്പെട്ട കുരുത്തോലകൾ അവർ ശവക്കോട്ടയിൽ കൊണ്ടുപോയി തങ്ങളുടെ പരേതരുടെ കബറുകളുടെ മുകളിൽ വയ്ക്കും. നമ്മുടെ നാട്ടിൽ ഉയിർപ്പുപെരുനാളിലും ജനനപ്പെരുനാളിലും രാത്രിയിലെ ശുശ്രൂഷയും വി. കുർബാനയും കഴിഞ്ഞു് നമ്മുടെ പ്രിയപ്പെട്ട പരേതരുടെ കല്ലറകളുടെ തലയ്ക്കൽ മെഴുകുതിരികൾ കത്തിച്ചു വയ്ക്കുന്ന പതിവുണ്ടല്ലോ.

മെക്സിക്കോയിൽ ജനത്തിനായി വിതര

പത്രാധിപർക്കുള്ള കത്തുകൾ

## വൈദികസംഘടന

ബ. പത്രാധിപരച്ചന്

'അഖിലമലങ്കരവൈദികസംഘടന' എന്ന ശീർഷകത്തിൽ ഡിസംബർ ലക്കം 'മലങ്കര സഭ' യിൽ 'ഒരു വൈദിക' ന്റെ ലേഖനം വായിച്ചു. സഭാപുരോഗതിക്കു വേണ്ടി ആഗ്രഹിക്കുന്ന ഏതൊരാളും ആ ലേഖനത്തിലെ മിക്ക ആശയങ്ങളോടും യോജിക്കുമെന്നാണെന്റെ അഭിപ്രായം. വൈദികരുടെ പദവിയും ശമ്പളവും ഉയർത്തിയെങ്കിൽ മാത്രമേ സഭ പുരോഗമിക്കുകയുള്ളു. ഇടവകകളുടെ വരുമാനമാർഗ്ഗങ്ങൾ, നിരക്ക്, ശമ്പളം മുതലായവ ഏകീകരിക്കേണ്ടതു് ഏററവും അത്യാവശ്യമാണ്. ഇതിന്റെ മെല്ലെ കാലവിളംബം വരുത്തുന്നതു് അക്ഷന്തവ്യമാണ്. ഓരോ ഇടവകയിലും ചെയ്തുതീർക്കേണ്ടതായ ജോലികൾ എന്തെല്ലാമെന്നു് വ്യക്തമായ ധാരണയും ഉണ്ടായിരിക്കണം.

എല്ലാ രംഗങ്ങളിലും അത്മായക്കാരുടെ അമിതപ്രാതിനിദ്ധ്യം ഉണ്ടെന്നുള്ള വസ്തുത ശരിയായിരിക്കാം. എന്നാൽ സഭാകാര്യങ്ങളിൽ താല്പര്യമുള്ള അത്മായക്കാർ കുറഞ്ഞാണു വരുന്നതെന്നുള്ള പരമാർത്ഥം വിസ്മരിക്കാനാവുമോ? അതിനാൽ ജനങ്ങളെ സഭാകാര്യങ്ങളിൽ കൂടുതൽ തല്പരരാക്കാനുള്ള ഒരു തീവ്രയത്നവും ആവശ്യമായിരിക്കുന്നു. ഒരു ജീവിതമാർഗ്ഗം എന്നതിനുപരി അർപ്പണബുദ്ധിയോടുകൂടി പ്രവർത്തിക്കുന്നതിനു് തയ്യാറുള്ള പരിശീലനം സിദ്ധി

---

ണംചെയ്യപ്പെടുന്ന വാഴ്ത്തപ്പെട്ട കുരുത്തോലകൾ കൊണ്ടു ഭംഗിയുള്ള കുരിശുകൾ ഉണ്ടാക്കി വീടിന്റെ ബാൽക്കണിയിൽ തൂക്കിയിടും. അതു് അടുത്ത ഓശാനപ്പെരുനാൾവരെ അവിടെ ഉണ്ടായിരിക്കും. ഇതുപോലുള്ള പതിവു് നമ്മുടെ നാട്ടിലും ഉള്ളതാണല്ലൊ.

റഷ്യയിലും നമ്മുടെ നാട്ടിൽ കണ്ടുവരാറുള്ളതുപോലെ കുട്ടികൾ 'വില്ലോ'പുഷ്പങ്ങൾ (ഒരുതരം മരത്തിന്റെ പൂവു്) പള്ളിയിൽ ഓശാനപ്പെരുനാളിനു കൊണ്ടുവരുന്ന പതിവുണ്ടു്. അതുകൊണ്ടു് ഓശാനഞായറാഴ്ചയ്ക്കു് 'വില്ലോഞായറാഴ്ച' എന്നും 'പുഷ്പങ്ങളുടെ ഞായറാഴ്ച' എന്നും പറഞ്ഞുവരുന്നു.

ഫ്ളാറിഡായിൽ ഓശാനഞായറാഴ്ചയ്ക്കു് 'പാസ്ക്കാഫ്ളാറിഡാ'(Pascha florida) എന്നു പറയുന്നു. ഈ പേരു് ഉയിർപ്പുപെരുനാളിന്റെ ആഴ്ച മുഴുവനായും പറഞ്ഞുവരുന്ന ഒരു പേരുകൂടെയാണ്. കാരണം Ponce de Lion എന്ന പേരുള്ള ആൾ 1513 മാർച്ച് 17-ാം തീയതിയാണ് അമേരിക്കൻകര ആദ്യമായി കണ്ടതു്. താൻ ദർശിച്ച ഭൂവിഭാഗം Florida (ഫ്ളാറിഡാ)യായിരുന്നു. അന്നു് ഓശാനയുടെയും കഷ്ടാനുഭവത്തിന്റെയും ഉയിർപ്പിന്റെയും ആഴ്ചയായിരുന്നതുകൊണ്ടു് അതിനു് പാസ്കാഫ്ളാറിഡാ എന്ന പേരുണ്ടായി.

ഇംഗ്ലണ്ടിലും ജർമ്മനിയിലും ഫ്രാൻസിലും ഹങ്കറിയിലും ഒക്കെ ഈ കാലയളവിൽ ധാരാളം പലതരം പുഷ്പങ്ങൾ ഉള്ളതുകൊണ്ടു് അവയെല്ലാം ഓശാനഞായറാഴ്ച വാഴ്ത്തപ്പെടുവാനായി ഉപയോഗിക്കുന്നതുകൊണ്ടു് പുഷ്പങ്ങളുടെ ഞായറാഴ്ച (Blossom or flower Sunday) എന്നു വിളിച്ചുവരുന്നു.

ബൽജിയത്തിൽ (Box wood) ബോക്സ് വുഡ് എന്നു പറയപ്പെടുന്ന വൃക്ഷത്തിന്റെ ചെറുശിഖരങ്ങളാണു് ഓശാനപ്പെരുനാളിൽ വാഴ്ത്തപ്പെടുന്നതു്. കൃഷിക്കാർ ഈ വാഴ്ത്തപ്പെട്ട കൊമ്പുകൾ സ്തുതിഗീതങ്ങൾ ആലപിച്ചുകൊണ്ടു് തങ്ങളുടെ കൃഷിസ്ഥലങ്ങളിലേക്കും വയലുകളിലേക്കും കൊണ്ടുപോയി വയ്ക്കും. തന്മൂലം വിളവുകൾ സമൃദ്ധമായിരിക്കും എന്നു് അവർ വിശ്വസിക്കുന്നു.

യൂഗോസ്ലോവിയായിൽ വളരെ രസകരമായ ഒരു നടപ്പുണ്ടു്. ഓശാനഞായറാഴ്ചയുടെ തലേദിവസം പെൺകുട്ടികൾ ഒരു പാത്രം വെള്ളത്തിൽ കുറെ പുഷ്പങ്ങൾ ഇട്ടു വച്ചിരിക്കും. ഓശാനഞായറാഴ്ച രാവിലെ ആ വെള്ളത്തിൽ മുഖം കഴുകുന്നതുകൊണ്ടു് അവർ വളരെ സൗന്ദര്യവതികളാകുന്നു എന്നാണു വയ്പു്.

മേല്പറഞ്ഞ കാര്യങ്ങളെല്ലാം ഓരോ രാജ്യങ്ങളിൽ പാലിച്ചുവരുന്ന പ്രാദേശികങ്ങളായ നടപ്പുകളാണ്. ഇതിൽനിന്നെല്ലാം ഒരു കാര്യം വ്യക്തമാണ്. ഈ ദിവസം ഭൂലോകമൊട്ടുക്കും എല്ലാവർക്കും സന്തോഷത്തിന്റെയും ആനന്ദത്തിന്റെയും ദിനമാണ്. കർത്താവിന്റെ തിരുനാമം ലോകത്തിന്റെ ഏതു കോണിലും സ്തുതിക്കപ്പെടുന്നു. കർത്താവിനെ തങ്ങളുടെ ഹൃദയങ്ങളിലേക്കു് ഓശാനസ്തുതികളാൽ സ്വീകരിച്ച രാജാവായി ഉപവിഷ്ടനാക്കുന്ന ആ മഹത്തരസംഭവത്തിന്റെ പ്രതീകമാണു് ഓശാനപ്പെരുനാളിൽ നമുക്കു് അനുഭവവേദ്യമായിത്തീരുന്നതു്.

---

# സമൂഹത്തിൽ വ്യക്തികളുടെ ധർമ്മം

(എം. അയ്പ്പ് ബി. ഏ. എൽ. ററി.)

ദൂതൻ അവളോട് 'മറിയാമേ, ഭയപ്പെടേണ്ട; നിനക്ക് ദൈവത്തിൻെറ കൃപ ലഭിച്ചു. നീ ഗർഭം ധരിച്ച് ഒരു മകനെ പ്രസവിക്കും. അവന് യേശു എന്നു പേർ വിളിക്കേണം എന്നു പറഞ്ഞു. 'നിൻെറ സ്വന്ത പ്രാണനിൽക്കൂടെയും ഒരു വാൾ കടക്കുമെന്നു (ശിമോൻ) പറഞ്ഞു' (ലൂ. 1: 30–31, 2: 35) ദൈവം ലോകചരിത്രത്തിലേക്ക് പ്രവേശിക്കുന്ന മഹൽസംഭവത്തെപ്പററി വ്യക്തിപരമായ അറിയിപ്പ് മറിയാമിന് ലഭിക്കുകയാണ്. എന്നാൽ ഈ വലിയ അത്ഭുതത്തിൻെറ വിശദാംശങ്ങൾ പ്രവാചകന്മാരുടെ ദർശനത്തിൽ അവ്യക്തമായി സ്ഥിതിചെയ്തിരുന്നു. 'യഹോവയുടെ ദാസൻ' എന്ന സംജ്ഞ ഏശായാപ്രവാചകൻെറ പുസ്തകത്തിൽ വിവിധ നിലകളിൽ പ്രതിപാദിച്ചിരിക്കുന്നതായി കാണാം. ഒന്നാമതായി ഇസ്രായേൽജാതി മുഴുവനായും 'യഹോവയുടെ ദാസൻെറ' പദവിയിലേക്ക് വിളിക്കപ്പെട്ടിരുന്നതായി പ്രവാചകൻ ദർശിക്കുന്നു. എന്നാൽ പിന്നീട് ഈ 'മാതൃകാദാസൻ' ഇസ്രായേലിൻെറ ഒരു 'ശേഷിപ്പ്' ആയി മാത്രം കാണപ്പെടുന്നു. ഓരോ പ്രതിസന്ധിഘട്ടത്തിൽക്കൂടെയും ഇസ്രായേൽ കടന്നുപോകുമ്പോൾ, അവരുടെ ഒരു ശേഷിപ്പ് വിശ്വസ്തതയോടെ നിലനിൽക്കുമായിരുന്നു. അങ്ങിനെ ഇസ്രായേലിൽ വിളങ്ങിക്കാണേണ്ട സ്വഭാവവൈശിഷ്ട്യവും ആദർശനിഷ്ഠയും, ഇസ്രായേലിൻെറ 'കാമ്പിൽ', ഒരു ശേഷിപ്പിൽമാത്രം സ്ഥിതിചെയ്തിരുന്നു. എന്നാൽ അന്തിമമായി 'യഹോവയുടെ ദാസൻ' എന്ന അഭിധാനത്തിന് സർവ്വഥാ അർഹനായത്, ഇസ്രായേലിൻെറ 'കാമ്പിൻെറ കാമ്പായിരുന്ന' നമ്മുടെ കർത്താവു മാത്രമായിരുന്നു. ആ സദ്വർത്തമാനമാണ് മാലാഖ മറിയാമിനു വെളിപ്പെടുത്തിയത്. ഇപ്രകാരം സമൂഹത്തെപ്പററി ദൈവം പ്രതീക്ഷിച്ചിരുന്ന ആദർശങ്ങളും ആശയങ്ങളും ഒരു വ്യക്തിയിൽ കേന്ദ്രീകരിക്കുകയാണ്.

ദൈവപുത്രനെ ലോകത്തിലേക്ക് അവതരിപ്പിക്കുവാനുള്ള ഭാഗ്യമാണ് വി. മറിയാമിനു ലഭിച്ചത്. ഇത് ഏതു പശ്ചാത്തലത്തിലാണ് സംഭവിച്ചത് എന്ന് പരിശോധിച്ചാൽ അത് 'കാലങ്ങളുടെ അവസാനമായിരുന്നു' എന്നു കാണാം. ന്യായപ്രമാണകാലം അവിടെ അവസാനിക്കുകയാണ്. ലോകചരിത്രത്തിൽ സാമൂഹ്യവ്യവസ്ഥിതിയുടെ പരിണാമവൃത്തി പല ഘട്ടങ്ങളിലൂടെ വ്യാപരിച്ചിരുന്നു. പ്രാചീനസമൂഹത്തിൽ നിലവിലിരുന്നത് കാട്ടാളനിയമമായിരുന്നു 'നന്മയ്ക്കു പകരം തിന്മ' എന്നുള്ളതുതന്നെ. എന്നാൽ മോശയുടെ ന്യായപ്രമാണമാണ് അടുത്ത പടിയിലേക്ക് സമൂഹത്തെ ഉയർത്തുവാൻ ശ്രമിച്ചത്. 'നന്മയ്ക്കു പകരം നന്മയും തിന്മയ്ക്കു പകരം തിന്മയും' എന്ന പ്രമാണത്തിലേക്കാണ് സമൂഹത്തെ മോശ നയിച്ചത്. ബന്ധുക്കളെ സ്നേഹിക്കണമെന്നും ശത്രുക്കളെ മാത്രമേ നിഗ്രഹിക്കാവൂ എ

---

ച്ചിട്ടുള്ള, വൈദികരെയാണിന്നാവശ്യം. വൈദികസംഘടന എത്രയുംവേഗം ഉണ്ടാകട്ടെ എന്നു പ്രാർത്ഥിക്കുന്നു.

1–1–1970 കെ. എം. മാത്യു, തിരുവല്ലാ

ബ. പത്രാധിപക്ക്

'അഖിലമലങ്കരവൈദികസംഘടന' എന്ന ലേഖനത്തിലെ ആശയങ്ങളോടു പരിപൂർണ്ണമായി യോജിക്കുന്നു. എന്നാൽ ആധുനികരീതിയിലുള്ള ഒരു സംഘടന ഉണ്ടാക്കാൻ പോകുന്നതു തെററിദ്ധാരണ ജനിപ്പിക്കുമോ എന്നു സംശയിക്കുന്നു. ഭദ്രാസനലവലിൽ വൈദികയോഗങ്ങളുണ്ടെങ്കിലും പലയിടങ്ങളിലും ശരിക്കു നടക്കുന്നില്ല. ഭദ്രാസന ലവലിലും കേന്ദ്രലവലിലും വൈദികസംഘടനകൾ വന്ദ്യതിരുമേനിമാരുടെ നേതൃത്വത്തിൽ സംഘടിപ്പിക്കുന്നതു നന്നായിരിക്കും.

എല്ലാ വൈദികരും 'മലങ്കരസഭ'യുടെ വരിക്കാരാകയും മലങ്കരസഭയോടനുബന്ധിച്ചു ഒരു വൈദിക Supplement' ഉണ്ടായിരിക്കയും വേണം.

വൈദികരെമാത്രം ബന്ധിക്കുന്ന സംഗതികൾ വൈദികരെമാത്രം അറിയിക്കത്തക്കവണ്ണം ക്രമീകരണം ചെയ്യണം.

റാന്നി ഫാദർ എം. സി. കുര്യൻ,
2–1–70 മുണ്ടുകോട്ടയ്ക്കൽ.

ന്നും ന്യായപ്രമാണം അനുശാസിച്ചു. എന്നാൽ ഇതു് ഒരു ജഡത്തേയും പൂർണ്ണമായി രക്ഷിച്ചില്ല പ്രത്യുത, സാമൂഹ്യനീതിയെ തകിടംമറിച്ചു്, ന്യായപ്രമാണത്തിന്റെ ആവരണംമാത്രം അണിഞ്ഞുകൊണ്ടു്, വീണ്ടും സമൂഹം കാട്ടാളനീതിയിലേക്കു് വഴുതിപ്പോകുന്ന ഒരു 'കാലാവസാനമായി'രുന്നു അതു്. 'ഇങ്ങനെ നിങ്ങളുടെ സമ്പ്രദായത്താൽ നിങ്ങൾ ദൈവവചനത്തെ ദുർബ്ബലമാക്കിയിരിക്കുന്നു' (വി. മത്തായി 15: 6). സമൂഹം ഒരു പ്രതിസന്ധിഘട്ടത്തെ അഭിമുഖീകരിച്ചിരുന്നു. 'ഇന്നു് ഭാരതത്തിൽ കാണുന്ന പ്രക്രിയകളെ വീക്ഷിച്ചുകൊണ്ടു് അബ്ദുൾഗാഫർഖാൻ 'ഇവിടെ കാണുന്നതു് സ്വഭാവത്തിന്റെ പ്രതിസന്ധിയാണു്'' എന്നു് തറപ്പിച്ചുപറഞ്ഞു. ഇസ്രായേലിൽ നമ്മുടെ കർത്താവു് ഒരു പ്രതിസന്ധിഘട്ടം ദർശിച്ചു. അവിടെയത്രേ ലോകവ്യവസ്ഥിതിക്കു് മകുടം ചാർത്തുന്ന പുതിയനിയമം താൻ ലോകത്തിലേക്കു് ആനയിച്ചതു്. അതായതു് 'തിന്മയ്ക്കു പകരം നന്മ' എന്നുള്ള പുതിയനിയമംതന്നെ,

'നിന്റെ ഹൃദയത്തിൽക്കൂടെ ഒരു വാൾ കടക്കു'മെന്നുള്ള വൃദ്ധനായ ശിമോന്റെ പ്രവചനവും 'കൃപ ലഭിച്ചവളേ'! എന്നുള്ള മാലാഖയുടെ അഭിസംബോധനയും ഒരുമിച്ചു ചിന്തിച്ചാൽ മ്ശിഹായെ ലോകത്തിനു് പ്രദാനംചെയ്യുന്ന മഹാഭാഗ്യത്തിന്റെ ഉറവിടമായ മാതാവിനു് ഒരു വശത്തു് 'ഭാഗ്യ'വും മറുവശത്തു് 'വാളു'മാണു ലഭിക്കുന്നതു് എന്നു കാണാം. 'നന്മയ്ക്കു പകരം തിന്മ' നൽകുന്ന സമൂഹത്തിന്റെ പശ്ചാത്തലത്തിൽ ഇതു കൂടുതൽ സംഭവ്യമായിരുന്നു. നന്മയെ ക്രൂശിക്കുവാൻ ആ സമൂഹം സന്ദേഹിച്ചില്ല എങ്കിലും 'ഇതാ! ഞാൻ കർത്താവിന്റെ ദാസി നിന്റെ വാക്കുപോലെ എനിക്കു ഭവിക്കട്ടെ' എന്നുള്ള സ്വയസമർപ്പണമായിരുന്നു മാതാവിന്റെ പ്രതികരണം. നീതിമാനായ ഇയ്യോബു് സഹിച്ച കഷ്ടപ്പാടുകളിലൂടെ ദൈവം അവനെ ഭൗമികമായ ഐശ്വര്യത്തിലുള്ള ആശ്രയത്തിൽനിന്നും അഭൗമികമായ പരിജ്ഞാനത്തിന്റെ വെളിച്ചത്തിലേക്കു് ആനയിക്കയാണു ചെയ്തതു്. അന്നത്തെ സമൂഹത്തിനു് ദുർഗ്രഹമായിരുന്ന ഒരു വലിയ സത്യം, ഇയ്യോബിൽക്കൂടെ എഴുത്തുകാരൻ പ്രകാശിപ്പിച്ചു. എങ്കിൽ മാതാവിൽക്കൂടെ മ്ശിഹാ

സമൂഹത്തിൻെറ ഈ ക്രൂശാനുഭവം പുതിയനിയമകാലത്തു് വെളിവാക്കപ്പെട്ടു. പ്രവചനങ്ങളിൽ യഹോവയുടെ ദാസനെ ചിത്രീകരിച്ചിരിക്കുന്നതും പീഡിതനും അവമാനിതനുമായി ഭവിക്കുന്ന ഒരു വ്യക്തിയായിട്ടത്രേ. വെളിപാടിൽ മിശിഹായെ പ്രസവിക്കുന്ന സ്ത്രീ, മഹാസർപ്പത്താൽ പീഡിപ്പിക്കപ്പെടുന്നതായി കാണാം. ഇവിടെ ഒരു പ്രത്യേക കാലഘട്ടത്തിൽ ഇതു സംഭവിച്ചുകഴിഞ്ഞതായി ചിന്തിക്കാവുന്നതാണു്. എന്നാൽ ഈ ദർശനം മ്ശിഹാസമൂഹത്തിൻെറ തുടർന്നുള്ള അനുഭവത്തേയും കാണിക്കുന്നുണ്ടു്. മിശിഹാ സമൂഹമാകുന്ന സ്ത്രീ പീഡിപ്പിക്കപ്പെടുമ്പോൾ, ലോകത്തിനു് മിശിഹായെ നൽകുവാൻ അവരം കൂടുതൽ പ്രാപ്തയായിത്തീരുന്നു എന്നുള്ള സത്യം ഇവിടെ പ്രഖ്യാപിക്കുകയാണു്. ഇവിടെയത്രേ സമൂഹത്തിൽ വ്യക്തികളുടെ ധമ്മം വെളിവാകുന്നതു്. ഓരോ ക്രിസ്ത്യാനിയും സ്വയമായി ക്രിസ്തുവിനെ സമൂഹത്തിനു് പ്രദാനം ചെയ്യണം. മാതാവു് തൻെറ പ്രാണനിൽക്കൂടി കടന്നുപോയ വാളോടുകൂടി ആ വലിയ ഭാരം നിർവഹിച്ചതുപോലെ തന്നെ! പൗലൂസ്ശ്ളീഹാ 'അവൻെറ ചൂടയാളം' വഹിച്ചുകൊണ്ടാണു് ലോകത്തിൻെറ അറുതിയോളം കടന്നുചെന്നു് ക്രിസ്തുവിനെ സാക്ഷിച്ചതു്. തൻെറ ജഡത്തിലെ ശൂലം മാററിക്കിട്ടുവാൻ താൻ പലവുരു പ്രാത്ഥിച്ചു. എന്നാൽ ദർശനത്തിൻെറ ആധിക്യത്താൽ നിഗളിച്ചുപോകാതിരിക്കുവാൻ അതു് അനുപേക്ഷണീയമായിരുന്നു. കഷ്ടപ്പാടാകുന്ന പുറംതോടിനുള്ളിൽ അത്രേ ജീവകരു, രൂപം പ്രാപിക്കുന്നതു്. കഷ്ടതകളുടെ നടുവിൽ ലഭിക്കുന്ന പ്രചോദനമാണു് വീരന്മാരുടെ ജീവനാധാരമായിക്കാണുന്നതു്. ഏബ്രഹാം ലിങ്കൺ വെടിയേററു മരിക്കുന്നതു് താൻ സമൂഹത്തിലെ അടിമവ്യാപാരം നിറുത്തലാക്കിയതിൻെറപേരിലാണല്ലോ. അപ്രകാരം രക്തസാക്ഷിയായി മരണംപ്രാപിച്ചു കിടക്കുന്ന പ്രസിഡണ്ടിനെ നോക്കിക്കൊണ്ടു് തൻെറ സെക്രട്ടറി ഉച്ചരിച്ച മഹത്‌വചനങ്ങൾ ശ്രദ്ധേയമാണു്. 'ഇതാ നമ്മുടെ പ്രസിഡണ്ടു്, അദ്ദേഹം ഇന്നലെവരെയും അമേരിക്കയുടെ സ്വന്തമായിരുന്നു. ഇന്നു് ഇതാ! അദ്ദേഹം ലോകത്തിൻെറ മുഴുവൻ വകയായിത്തീർന്നിരിക്കുന്നു. തന്നെയുമല്ല അദ്ദേഹം യുഗാന്തരങ്ങളിലേക്കു കടന്നിരിക്കുന്നു'. രക്തസാക്ഷികൾ അനശ്വരതയിലേക്കു് നേരിട്ടു പ്രവേശിക്കുന്നു.

ഇന്നു് ലോകം ഒരു പുതിയ സാമൂഹ്യവ്യവസ്ഥിതിയിലേക്കു പുരോഗമിക്കുന്നതിനുള്ള ഈററുനോവുകളാണു് ചുററുപാടും പ്രത്യക്ഷമായി കാണുന്നതു്. എന്നാൽ അതു് നിയമങ്ങൾ പാസ്സാക്കുന്നതുമൂലമോ, വിപ്ളവങ്ങൾ അഴിച്ചുവിടുന്നതുകൊണ്ടോ, കരഗതമാകുമെന്നു ലോകം വ്യാമോഹിക്കുകയാണു്. ഒരു തെററിൽനിന്നു് മറെറാന്നിലേക്കു് സമൂഹം വഴുതിവീണുകൊണ്ടേ ഇരിക്കുന്നു. ഒരിടത്തും സംതൃപ്തിയോ സമാധാനമോ ലഭിക്കുന്നതായി കാണുന്നില്ല. എല്ലാ സാമൂഹ്യപ്രശ്നങ്ങളുടെയും ഏക പരിഹാരം മിശിഹായെ സമൂഹത്തിലേക്കു് ആനയിക്കുക എന്നുള്ളതാണു്. അതിലേക്കുവേണ്ട പ്രവത്തനങ്ങൾ ക്രിസ്തീയസമൂഹത്തിൽനിന്നും പുറപ്പെടേണ്ടതാണു്. നാം സ്വയം സമർപ്പണം ചെയ്യാതെ ലോകത്തിനു് മിശിഹായെ നൽകുവാൻ സാദ്ധ്യമല്ല. മാതാവിൻെറ വഴിതന്നെയാണു് നമുക്കും നൽകിയിരിക്കുന്നതു്. എല്ലാം ഗ്രഹിച്ചശേഷമല്ല, മാതാവു് ദർശനത്തിനു കീഴ്പ്പെട്ടതു്. മനുഷ്യബുദ്ധിക്കു് അതീതമായ കാര്യങ്ങൾ ദൂതൻ അവിടെ വെളിപ്പെടുത്തി എങ്കിലും അവയിൽ പലതും മാതാവിനു് ഗ്രഹിക്കുക സാദ്ധ്യമല്ലായിരുന്നു. ദൈവത്താൽ ഒരു കാര്യവും അസാദ്ധ്യമല്ല എന്നുള്ള പരമമായ വിശ്വാസത്തിൽ അടിയുറച്ചുകൊണ്ടു് അദൃശ്യമായി വ്യാപരിക്കുന്നവൻെറ ശക്തിക്കു് നമ്മെത്തന്നെ വിട്ടുകൊടുക്കുകയത്രേ വ്യക്തികൾക്കു സമൂഹത്തിലുള്ള ധമ്മം. ഈ ഭാവത്തിൽനിന്നും പ്രസരിക്കുന്ന വ്യക്തിത്വത്തിൽക്കൂടി മാത്രമേ ക്രിസ്തീയസമൂഹത്തിനു ലോകത്തിൽ വ്യാപരിക്കുവാൻ സാദ്ധ്യമാകൂ. ഈ അടിസ്ഥാനത്തിൽ നമ്മുടെ ഇടവകകളിൽ അവയുടെ പരിപാടികൾ ആവിഷ്ക്കരിച്ചു് നടപ്പാക്കുവാൻ മുൻപോട്ടുവരുവാൻതക്കവണ്ണം ദൈവാത്മാവു് ഏവരേയും വഴിനടത്തട്ടെ.

---

## സൺഡേസ്കൂൾ അദ്ധ്യാപകയോഗം

നിരണം ഡിസ്ട്രിക്ടിലുള്ള സൺഡേസ്കൂൾ അദ്ധ്യാപകരുടെ ഒരു വിശേഷാൽയോഗം റവ. ഫാ. എം. പി. മാത്യുസിൻെറ അദ്ധ്യക്ഷതയിൽ നിരണം സ്കൂളിൽവച്ചു നടത്തി. റവ. ഫാ. എൻ. വി. അലക്സാണ്ടർ, ഫാ. അലക്സാണ്ടർ ജോർജ്ജ്, ശ്രീ തോമസ് പോത്തൻ എന്നിവർ പ്രസംഗിച്ചു. ബ. പനയ്ക്കാമിററത്തു സ്ക്കറിയാ കത്തനാരുടെ ചരമത്തിൽ അനുശോചനം രേഖപ്പെടുത്തി.

# ഭവനകൂദാശ

## "ഇന്നു് ഈ വീടിനു രക്ഷവന്നു" (വി. ലൂക്കോ. 19: 1-10)

(റവ. പി. ജോൺ, തിരുവാതുക്കൽ)

'ഇന്നു് ഈ വീടിനു രക്ഷ വന്നു': നമ്മുടെ കർത്താവു് ചുങ്കക്കാരനും ധനവാനുമായിരുന്ന സക്കായിയോടു് പറഞ്ഞതാണു്. യേശുതമ്പുരാന്റെ അത്ഭുതപ്രവൃത്തികളും കരുണാമസൃണങ്ങളായ പെരുമാററങ്ങളും പാപത്തെയും മാനസാന്തരത്തെയും പററിയുള്ള പ്രസംഗങ്ങളും കേട്ടു മാത്രം അറിഞ്ഞുകൊണ്ടിരുന്ന സക്കായിക്കു് കർത്താവിനെ അഭിമുഖമായി കാണണമെന്നു് ആഗ്രഹമുണ്ടായിരുന്നു. എന്നാൽ സക്കായി തുലോം ഹ്രസ്വകായനായിരുന്നതിനാൽ, സദാ വളരെ പുരുഷാരങ്ങളോടുകൂടി സഞ്ചരിച്ചുകൊണ്ടിരുന്ന തന്നെ ജനക്കൂട്ടങ്ങളുടെ ഇടയിൽനിന്നു കാണാൻ കഴിയാഞ്ഞതുകൊണ്ടായിരിക്കണം, ആ വഴിയെ യേശുതമ്പുരാൻ കടന്നുപോകുന്നുണ്ടെന്നു മനസ്സിലാക്കി വഴിയരികിലുള്ള കാട്ടത്തിയിന്മേൽ അയാൾ കയറിയിരുന്നതു്.

അക്രമമായും അന്യായമായും ചുങ്കം പിരിവുനടത്തിക്കൊണ്ടിരുന്ന 'ചുങ്കക്കാരെ' പാപികളും നിഷിദ്ധരുമായിട്ടാണു് യഹൂദസഭ കരുതിയിരുന്നതു്. ക്രിസ്തുവിന്റെ അമാനുഷിക ശക്തികളെയും, പാപത്തെപ്പററിയുള്ള പ്രസംഗങ്ങളും, പാപികളോടു് കാണിക്കുന്ന കാരുണ്യവും കേട്ടറിഞ്ഞിരുന്ന സക്കായിയുടെ ഹൃദയത്തിന്റെ അടിത്തട്ടിൽ പാപപങ്കിലമായ അവന്റെ ജീവിതത്തെയും അന്യായമായ ധനസമ്പാദനത്തെയുംപററി പശ്ചാത്താപം ഉണ്ടായതിന്റെ ഫലമായിട്ടായിരിക്കണം യേശുതമ്പുരാനെ ഒന്നു കാണണമെന്നു് അതിയായ ആഗ്രഹം ഉണ്ടായതു്. നമ്മുടെ പാപാവസ്ഥയെക്കുറിച്ചുള്ള ആഴമായ ബോധം നമ്മുടെ മനസ്സിൽ ഉണ്ടാകുമ്പോൾ യേശുതമ്പുരാന്റെ തിരുമുഖം കാണണമെന്നുള്ള ആഗ്രഹം നമ്മുടെ മനസ്സിൽ ഉണ്ടാകാതിരിക്കില്ല.

ഹൃദയവിചാരങ്ങളെ അറിവാൻ കഴിവുള്ളവനായ കർത്താവാകട്ടെ ദൂരത്തുനിന്നു്, തന്നെ വൃക്ഷക്കൊമ്പുകളുടെ ഇടയിൽ ഒളിച്ചിരുന്നു നോക്കുന്ന സക്കായിയെ കാണുകയും വൃക്ഷത്തിന്റെ അടുത്തെത്തിയപ്പോൾ 'സക്കായിയെ! നീ വേഗം ഇറങ്ങിവരിക, ഞാൻ ഇന്നു നിന്റെ വീട്ടിൽ പാർക്കേണ്ടതാകുന്നു' എന്നു കല്പിക്കുകയും ചെയ്യുന്നു. യേശുതമ്പുരാന്റെ തിരുമുഖം കാണണമെന്നാഗ്രഹിക്കുന്നവരുടെ വീട്ടിൽ താൻ എഴുന്നെള്ളി താമസിക്കാൻ എപ്പോഴും സന്നദ്ധനായിരിക്കയാണു്. താൻ നമ്മുടെ ഹൃദയമാകുന്ന ഗൃഹത്തിന്റെ വാതുക്കൽവന്നു മുട്ടുന്നുണ്ടു്. എന്നാൽ തന്നെ കാണണമെന്നാഗ്രഹമില്ലാത്തതിനാൽ—നാം ഹൃദയവാതിൽ തുറന്നുകൊടുക്കാത്തതിനാൽ—താൻ പ്രവേശിക്കാതിരിക്കുകയാണു്. നാം ചെയ്തുപോയിട്ടുള്ള പാപങ്ങളുടെ പരിഹാരാർത്ഥം പ്രായശ്ചിത്തവും ആവശ്യമാണു്. ലോകാരംഭംമുതലുണ്ടായിട്ടുള്ള സർവ്വ മനുഷ്യരുടെയും പാപങ്ങൾക്കുവേണ്ടി മിശിഹാതമ്പുരാൻ

FOR FAVOURS RECEIVED

Mr. & Mrs. K. P. Thomas.    Elizebeth Ninan    T. M. Kuriakose.

കാൽവറിയിലെ കുരിശുമരണം പ്രായശ്ചിത്തബലിയായിട്ടാണു് സ്വയം അർപ്പിച്ചതു്.

സർവ്വരഹസ്യങ്ങളെയും അറിവാൻ കഴിവുള്ളവനായ കർത്താവു് സക്കായിയുടെ വീട്ടിൽ എഴുന്നെള്ളിയപ്പോൾ തിരുമേനിയെ അത്യാദരപൂർവ്വം സ്വീകരിച്ചു് ഇരുത്തിയശേഷം സക്കായി പറഞ്ഞ വാചകങ്ങളും അതിനു മറുപടിയായി കർത്താവു് അരുളിച്ചെയ്ത തിരുവചനങ്ങളുമാണു് പ്രത്യേകം ശ്രദ്ധേയമായിട്ടുള്ളതു്. 'കർത്താവെ എൻെറ വസ്തുവകയിൽ പകുതി ഞാൻ ദരിദ്രർക്കു കൊടുക്കുന്നു. വല്ലതും ചതിവായി വാങ്ങിയിട്ടുണ്ടെങ്കിൽ നാലു മടങ്ങു മടക്കി കൊടുക്കുന്നു'. ഇതു കേട്ടപ്പോൾ കർത്താവു് തിരുവായ്മൊഴിഞ്ഞതു് ഇപ്രകാരമാണു്:—

'ഇവനും അബ്രഹാമിൻെറ സന്തതിയാകയാൽ ഇന്നു് ഈ വീടിനു രക്ഷ വന്നു'. ദൈവത്തിൻെറ തിരഞ്ഞെടുക്കപ്പെട്ട ജനമായ അബ്രഹാമിൻെറ സന്തതികൾക്കു് (യഹൂദജാതിക്കു മോശവഴിയായി കൊടുത്തിരുന്ന കല്പനകളിൽ പലിശ വാങ്ങരുതെന്നും മറെറാരുത്തൻെറ നിലംപുരയിടങ്ങളോ സാധനങ്ങളോ പണമായോ വിലയ്ക്കു വാങ്ങിയോ മറേറതെങ്കിലും പ്രകാരത്തിലോ ഒരാളുടെ കൈവശം വന്നിട്ടുണ്ടെങ്കിൽ അവകളെല്ലാം യാതൊരു പ്രതിഫലവും വാങ്ങാതെ 'യോവേൽ വർഷത്തിൽ' തിരിച്ചുകൊടുത്തുകൊള്ളണമെന്നും അനുശാസിച്ചിട്ടുണ്ടായിരുന്നു).

നമ്മുടെ ഭവനകൂദാശസമയത്തു് വായിക്കുന്ന ഏവൻഗേലിഭാഗം ഇതാണല്ലൊ. എന്തിനാണു് വി. പിതാക്കന്മാർ ഈ ഭാഗം വായനയ്ക്കായി ആ സന്ദർഭത്തിലേക്കു തിരഞ്ഞെടുത്തിട്ടുള്ളതെന്നു വളരെപ്പേരും ചിന്തിച്ചിരിക്കയില്ല.

ആണ്ടിലൊരിക്കൽ വീട്ടുകൂദാശ നടത്തണമെന്നുള്ള ഒരു പതിവു നമ്മുടെ സഭയിൽ മുമ്പിനാലെയുള്ളതാണു്. ഉയിർപ്പുപെരുനാളിനും പെന്തിക്കുസ്തിപെരുനാളിനും ഇടയ്ക്കുള്ള ഏതെങ്കിലും ഒരു ദിവസം സഭാംഗങ്ങളുടെ ഭവനങ്ങൾ കൂദാശ ചെയ്തുകൊള്ളണം എന്നൊരു കല്പന ഉണ്ടായിരുന്നു. ആ കല്പന മുൻകാലങ്ങളിൽ നിർബ്ബന്ധമായി പാലിച്ചുപോന്നിരുന്നു. എന്നാൽ ഈ പരിഷ്ക്കാരകാലത്തു് സഭ ഒന്നടങ്കം അതു തുടരുന്നുണ്ടോ എന്നു സംശയമാണു്. മേൽപറഞ്ഞ കാലത്തിനിടയ്ക്കോ കൂദശ് ഈത്തോ ആഴ്ചകളിലോ (ശുദ്ധീകരണവും പ്രതിഷ്ഠയും) ഒരിടവകയിലെ എല്ലാ ഭവനങ്ങളും കൂദാശ ചെയ്തിരിക്കണമെന്നു ചുമതലപ്പെട്ട പട്ടക്കാർ നിഷ്ക്കർഷിച്ചാലും അതനുസരിക്കാത്തവർ നമ്മുടെ ഇടയിൽ കുറവല്ല.

ഭവനകൂദാശ ഒരു ശുദ്ധീകരണമാണല്ലൊ. ശുദ്ധീകരണം പലപ്പോഴും ആവശ്യമാണു്. ബാഹ്യമായും ആന്തരികമായുമുള്ള ശുദ്ധീകരണമാണു് ഭവനകൂദാശകൊണ്ടു സിദ്ധിക്കേണ്ടതു്. ബാഹ്യമായ ശുദ്ധീകരണത്തിനു് സാധാരണയായി വെള്ളം ഉപയോഗിക്കുന്നു. അതോടൊപ്പം ആന്തരികമായ ശുദ്ധീകരണവും ഉണ്ടാകുവാൻ ഭവനാംഗങ്ങൾ പ്രത്യേകം ശ്രദ്ധിക്കേണ്ടതാകുന്നു.

ഹിന്ദുക്കളും മുഹമ്മദീയരും സിക്കുമതക്കാരും ഭവനശുദ്ധീകരണം നടത്താറുണ്ടു്. ഹിന്ദുക്കൾ ഇതിനു 'പുണ്യാഹം കഴിക്കുക' എന്നു പറയുന്നു. ക്ഷേത്രത്തിൽനിന്നും ബ്രാഹ്മണപുരോഹിതൻ തീർത്ഥജലംകൊണ്ടുവന്നു് മന്ത്രോച്ചാരണത്തോടുകൂടി വീട്ടിൽ തളിക്കുകയും അഷ്ടഗന്ധം പുകയ്ക്കുകയും ചെയ്യുന്നുണ്ടു്. ഇതോടുകൂടി ആ വീട്ടിലെ ഭൂതപ്രേതാദികളുടെ ഉപദ്രവങ്ങളും രോഗബാധ മുതലായ അരിഷ്ടതകളും ആപത്തുകളും നീങ്ങി എന്നു് അവർ വിശ്വസിക്കുന്നു. അമൃതസരസ്സിലെ തീർത്ഥജലമാണു് സിക്കുകാർ ഭവനശുദ്ധീകരണത്തിനുപയോഗിക്കുന്നതു്. അവർ അതു കുടിക്കുകയും വീടുകളിൽ തളിക്കുകയും ചെയ്യുന്നു. മുസ്ലീം വിഭാഗക്കാരും ഇതുപോലെ ഭവനശുദ്ധീകരണകർമ്മം നടത്താറുണ്ടെന്നാണറിയുന്നതു്.

നമ്മുടെ ഭവനകൂദാശ നടത്തുമ്പോൾ പട്ടക്കാരൻ ആന്തരികമായുള്ള ശുദ്ധീകരണത്തിനു വേണ്ടിയുള്ള പ്രത്യേക പ്രാർത്ഥനകൾ നടത്തുന്നു. ഭവനത്തിൽ വസിക്കുന്നവരുടെ കാവലിനും രക്ഷയ്ക്കും പകർച്ചവ്യാധികളിൽനിന്നും മഹാരോഗങ്ങളിൽനിന്നും ആപത്തുകളിൽനിന്നും അപകടങ്ങളിൽനിന്നും, സഹിക്കാൻ കഴിയാത്ത പരീക്ഷകളിൽനിന്നും മററു പലവിധമായ ഉപദ്രവങ്ങളിൽനിന്നും കാത്തുസൂക്ഷിക്കുന്നതിനുംവേണ്ടി 'നോഹിനെയും അവൻെറ കുടുംബത്തെയും ജലപ്രളയത്തിൽനിന്നു രക്ഷിച്ചപ്രകാരവും, കൽദയക്കാരുടെ ഊരിൽനിന്നു് അബ്രഹാമിനെ വീണ്ടുകൊണ്ടപ്രകാരവും.........' എന്നിത്യാദി പ്രാർത്ഥനകൾ നടത്തുകയും തുടർന്നു് വാഴ്ത്തിയ വെള്ളംകൊണ്ടു് ഗൃഹാന്തർഭാഗങ്ങളിലും പരിസരങ്ങളിലും തളിക്കുകയും കട്ടിളപ്പടികളിന്മേൽ ഓരോന്നിലും ആ വെള്ളംകൊണ്ടു് സ്ലീബായുടെ അടയാളം വരയ്ക്കുകയും എല്ലാമുറികളിലും സുഗന്ധധൂപം വീശുകയും ചെയ്യുന്നുണ്ടു്. ഈ സമയം ഗൃഹവാസികൾ ഭക്ത

# വി. നോമ്പ്

(ഫാദർ സി. സഖറിയാ എം. ഏ. ബി. എസ്സ്., പത്തനാപുരം)

വി. സഭാംഗങ്ങൾ ശ്രദ്ധാപൂർവ്വം വായിച്ചു ഗ്രഹിച്ച് അനുവർത്തിക്കേണ്ട കാര്യങ്ങളാണ് ഈ ലേഖനത്തിലൂടെ ബ. സഖറിയാ അച്ചൻ നമ്മുടെ മുമ്പിൽ വയ്ക്കുന്നത്. ബ. അച്ചൻ പത്തനാപുരം താബോർ ദയറാംഗവും, തൃപ്പുനിത്തുറ(?) പ്പള്ളി പൊന്നയ്യാസ് ഹൈസ്കൂൾ ഹെഡ്മാസ്റ്ററുമാണ്. ബ. അച്ചന്റെ ലേഖനങ്ങൾ 'മലങ്കരസഭ'യിൽ തുടർന്നു പ്രതീക്ഷിക്കാം. (പത്രാധിപർ)

ആധുനികപരിഷ്ക്കാരത്തിന്റെയും ശാസ്ത്രീയപുരോഗമനത്തിന്റെയും ആഞ്ഞടിക്കുന്ന അലകൾക്കിടയിൽ അപകടവിധേയമായിക്കൊണ്ടിരിക്കുന്ന മൂല്യങ്ങളിൽ ചിലതായി, മതവിശ്വാസം, ദൈവഭക്തി, സഭയുടെ പാരമ്പര്യാചാരങ്ങൾ തുടങ്ങിയവ ഇന്നു പരിണമിച്ചിട്ടുണ്ട്. ചരിത്രാതീതകാലങ്ങളിൽ സഭാപിതാക്കന്മാരിൽ നൈസർഗ്ഗികമായി വിളങ്ങിയിരുന്നവയും, ദൈവികസംസർഗ്ഗത്തിന് അത്യന്താപേക്ഷിതമായി അവർ പരിഗണിച്ചിരുന്നവയും, എന്നാൽ പില്ക്കാലങ്ങളിൽ കേവലം ആചാരങ്ങളായി കരുതി, പൊരുളറിയാതെ പന്നികളുടെ മുമ്പിൽ എറിയപ്പെട്ട മുത്തുകൾക്കു സമാനമായിത്തീരുകയും ചെയ്തിട്ടുള്ള വിലയേറിയ നിക്ഷേപങ്ങളിലൊന്നാണ 'നോമ്പ്' എന്ന പരമാർത്ഥം അല്പം ചിന്തിച്ചാൽ മനസ്സി

---

താപത്തിന്റെ 51—ാം മസുമൂറും ചൊല്ലാറുണ്ട്. ഇതുകൊണ്ടു നമ്മുടെ ഭവനം ശുദ്ധീകരിക്കപ്പെട്ടതായി നാം വിശ്വസിക്കുന്നു.

'ഇന്ന് ഈ വീടിനു രക്ഷവന്നു' എന്ന സുവിശേഷഭാഗം നമ്മുടെ സവിശേഷശ്രദ്ധയ്ക്കു വിഷയീഭവിക്കേണ്ടതാണ്. വീട്ടുടമയായ സക്കായിയുടെ ഏറ്റുപറച്ചിലിനെ തുടർന്നാണ് കർത്താവു് ഇതു കല്പിക്കുന്നതെന്നതു് പ്രത്യേകം ശ്രദ്ധേയമാണ്. 'എന്റെ വസ്തുവകയിൽ പകുതി ഞാൻ ദരിദ്രർക്കു കൊടുക്കുന്നു. ഞാൻ വഞ്ചനയായി അപഹരിച്ച് എടുത്തിട്ടുള്ളതിന്റെ നാലു മടങ്ങ് മടക്കികൊടുക്കുന്നു'. സക്കായിയുടെ ഈ ഏറ്റുപറച്ചിലിനു ശേഷം മാത്രമെ 'ഇന്ന് ഈ വീടിനു രക്ഷ വന്നു' എന്നു കർത്താവു കല്പിക്കുന്നുള്ളു. നമ്മുടെ വകയായി അന്യായമായി സമ്പാദിച്ച വസ്തുക്കൾ സമ്പാദ്യമായിട്ടുണ്ടോ? മകളുടെ വിവാഹത്തിനു സ്ത്രീധനംകൊടുപ്പാൻ നിവൃത്തിയില്ലാതിരുന്ന പാവപ്പെട്ട അയല്ക്കാരന്റെ അത്യാവശ്യത്തെ കണക്കിലെടുക്കുന്നു എന്ന വ്യാജേന അവന്റെ കിടപ്പാടം കയ്ക്കലാക്കാനുള്ള പററിയ സന്ദർഭത്തെ തക്കത്തിൽ വിനിയോഗിച്ച് അവന്റെ പുരയിടത്തിന്റെ പണയാധാരമോ ഒററിയോ മേലൊററിയോ എഴുതിവാങ്ങി പണവും കൊടുത്തു്. ഒടുവിൽ പലിശയും പലിശയ്ക്കു പലിശയും കണക്കാക്കി കേസുകൊടുത്തു വസ്തു കയ്ക്കലാക്കുന്ന അയല്ക്കാരന്റെയോ, ഒരു നേരത്തെ കഞ്ഞിക്കുപോലും വകയില്ലാതെ പട്ടിണിയും പരിവട്ടവുമായി അഞ്ചാറു കുഞ്ഞുങ്ങളുമായി ചെററക്കുടിലിൽ കഴിയുന്ന ദരിദ്രനാരായണന്മാരുടെ തൊട്ടടുത്തു് താമസിക്കുന്ന അനേകം ഏക്കറുകളുടെ ഉടമയും ധനാഢ്യനുമായ മുതലാളിയുടെയോ ബ്ളാക്ക്മാർക്കററിംഗ് മുതലായ അന്യായ മാർഗ്ഗങ്ങളിലൂടെ ലക്ഷക്കണക്കിനു സമ്പാദിച്ച് മണിമേടകളിൽ സുഖിച്ചു താമസിച്ച് പേരിനും പെരുമയ്ക്കുംവേണ്ടി പള്ളിക്കോ മററു പൊതുസ്ഥാപനങ്ങൾക്കോ നല്ല സംഖ്യ സംഭാവനചെയ്യുന്നവരുടെയോ ഭവനക്കൂദാശകൾ നടത്തുമ്പോഴും സക്കായിയുടെ ഭവനത്തിൽ യേശുതമ്പുരാൻ എഴുന്നെള്ളിയ ഏവൻഗേലിഭാഗം പട്ടക്കാരൻ വായിക്കുന്നുണ്ട്. മനോഹരങ്ങളായ മണിമന്ദിരങ്ങൾ പണികഴിപ്പിച്ച് ആ വീട്ടിലെ നാഴി, ഇടം, പറ മുതലായ വീട്ടുപകരണങ്ങൾപോലും മെത്രാച്ചന്മാരെക്കൊണ്ട് ഭവനക്കൂദാശയോടൊപ്പം കൂദാശചെയ്യിച്ചാലും സക്കായിയോടു കർത്താവു് കല്പിച്ചതുപോലെ 'ഇന്ന് ഈ വീടിനു രക്ഷവന്നു' എന്നു കർത്താവ് അരുളിച്ചെയ്യുമോ? ഭവനക്കൂദാശ നടത്തുന്നതിനു മുമ്പായി പട്ടക്കാരൻ ഈ ഏവൻഗേലിഭാഗത്തെ ആസ്പദമാക്കി അല്പം സംസാരിക്കുന്ന പതിവു് നല്ലതാണ്. മിശിഹാതമ്പുരാൻ നമ്മുടെ വീടിന്റെ ഉടമസ്ഥനും നായകനുമായിക്കഴിഞ്ഞാൽ നമ്മുടെ വീടിനു രക്ഷ വന്നു. അതാണ് ഭവനക്കൂദാശവഴിയായി കിട്ടേണ്ട നിധി.

———

ഴുക്കാൻ പ്രയാസമില്ല.

നിനുവാനോമ്പിനും വലിയനോമ്പിനുമിടയ്ക്കുള്ള നാളുകളെ പൊതുവായി 'പതിനെട്ടാമിട്' എന്നു പറയാറുണ്ട്. ഈ നാളുകളിൽ രണ്ടു ഞായറാഴ്ചകളും ഉൾപ്പെടുന്നുണ്ട്. അതിൽ ആദ്യത്തേതു് 'പട്ടക്കാരുടെ ഞായറാഴ്ച'യും മറേറതു് 'സകല മരിച്ചവരുടെയും ഞായറാഴ്ച'യുമാണ്. വലിയനോമ്പിലേക്കു പ്രവേശിക്കുന്നതിനു മുമ്പ് ഇപ്രകാരം രണ്ടു ഞായറാഴ്ചകൾ കൊണ്ടാടുന്നതിൽ വല്ല പൊരുത്തവുമുണ്ടോയെന്നു ചിന്തിക്കുകയാണ് ഈ ലേഖനത്തിന്റെ പ്രധാന ലക്ഷ്യം.

മരിച്ചവരെ കുഴിച്ചിടുവാനായി തടിച്ചുകൂടുന്ന ജനങ്ങൾക്കു പരേതർ കൊടുക്കുന്ന സന്ദേശം 'ഇന്നു ഞാൻ, നാളെ നീ' എന്നുള്ളതാണല്ലോ. നാമും ആ വഴി ഒരുനാൾ കടന്നുപോകേണ്ടവരാണ്. വലിയനോമ്പിനു മുമ്പ് വൈദികരും അവൈദികരുമായി അന്തരിച്ചുപോയ സകലരെയും ഓർക്കുമ്പോൾ, ലോകാവസാനവും നമ്മുടെ അന്ത്യവും ചിന്താവിഷയങ്ങളാകേണ്ടതാണ്. ഈ ലോകത്തിനു മരിച്ചവരായി നമ്മെത്തന്നെ പരിഗണിക്കണമെന്നു ചുരുക്കം.

മരിച്ചുകഴിയുമ്പോൾ 'മരണാനന്തരജീവിതം' ആരംഭിക്കുകയായി. ഈ ജീവിതം എവിടെയാണ്, അതിന്റെ സ്വഭാവം എന്താണ്, ശരീരത്തിൽനിന്നും വേർപിരിയുന്ന ആത്മാവ് ഉടനെ സ്വർഗ്ഗത്തിലോ, നരകത്തിലോ പോകുകയാണോ മറേറതെങ്കിലും കേന്ദ്രത്തിൽ ചുററിപ്പററിക്കഴിയുകയാണോ എന്നീ ചോദ്യങ്ങളെല്ലാം കീറാമുട്ടികളായിത്തീർന്നിട്ടുള്ള പ്രശ്നങ്ങളാണ്. എന്നാൽ നമ്മുടെ കർത്താവിനും പരിശുദ്ധന്മാർക്കും ഇവയൊന്നും പ്രശ്നങ്ങളായിരുന്നില്ല. 'ഞാൻ ഇരിക്കുന്നിടത്തു് എന്റെ ശുശ്രൂഷക്കാരനും ആയിരിക്കും' എന്നു കർത്താവു് ഖണ്ഡിതമായി കല്പിച്ചിട്ടുണ്ട്. 'നശ്വരമായ ഈ കൂടാരം വിട്ട് എന്റെ കർത്താവിനോടുകൂടെ ആയിരിപ്പാൻ ഞാൻ വാഞ്ഛിക്കുന്നു' എന്ന് വി. പൗലൂസ് ശ്ലീഹായും പ്രസ്താവിച്ചിട്ടുണ്ട്. ഈ വാക്യങ്ങൾ ഒരു പ്രധാന സത്യത്തിലേക്കു വിരൽ ചൂണ്ടുന്നവയാണ്. മരണാനന്തരം നാം കർത്താവിനോടുകൂടെയാകുന്നു എന്നുള്ള പരമാർത്ഥത്തിലേക്കുതന്നെ.

നോമ്പു തുടങ്ങുന്നതിന്റെ ആമുഖം എന്ന നിലയിൽ നമ്മെത്തന്നെ ലോകത്തിനു മരിച്ചവരായി കരുതണമെന്ന് മേൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. തന്മൂലം നോമ്പിലേക്കു പ്രവേശിക്കുമ്പോൾ മരണാനന്തരജീവിതത്തിലേക്കു പ്രവേശിക്കുന്നതായും അനുമാനിക്കുന്നതു് ഉചിതംതന്നെ. അതെ, നോമ്പിന്റെ കാലം കർത്താവിനോടു ചേർന്നുള്ള 'മരണാനന്തരവാഴ്ചക്കാല'മത്രെ. നോമ്പിലെ ഞായറാഴ്ചകളിൽ അനുസ്മരിപ്പാൻ പിതാക്കന്മാർ ക്രമീകരിച്ചിരിക്കുന്ന വേദഭാഗങ്ങൾ മേൽപറഞ്ഞ ആശയം ഉറപ്പിച്ചു പ്രസ്താവിക്കുന്നു. നമ്മുടെ കർത്താവിന്റെ 'പരസ്യശുശ്രൂഷ'യാണല്ലോ നോമ്പിലെ ചിന്താവിഷയം. തന്റെ പരസ്യമായ പ്രഥമ അതിശയപ്രവൃത്തിയാണ് നോമ്പിലെ ഒന്നാം ഞായറാഴ്ചയുടെ സുവിശേഷഭാഗം. അങ്ങിനെ നോമ്പുകാലം മുഴുവൻ കർത്താവിന്റെ പരസ്യശുശ്രൂഷയിൽ തന്നോടുകൂടി വി. അപ്പോസ്തോലന്മാരെപ്പോലെ നാമും ജീവിക്കുന്നു.

കർത്താവിനോടുകൂടി സന്തതം സഞ്ചരിക്കുന്നതു മാലാഖമാരാണല്ലോ. ആകയാൽ കർത്താവിനോടുകൂടി വാഴുമ്പോൾ നമുക്കും മാലാഖമാരുടെ ഗുണഗണങ്ങൾ പ്രാപിക്കണം. മാലാഖ

FOR FAVOURS RECEIVED





Saramma Kottayam.



Jacob Thomas.



Ponnamma Mathew, Hydrabad.

മാക്കളുടെത്ത ജീവിതത്തിൻെറ ലക്ഷണം ഒരിക്കൽ കർത്താവു വ്യക്തമാക്കുകയുണ്ടായി. പുനരുത്ഥാനവും ദൂതനുമില്ലെന്നു വാദിക്കുന്ന സാദൂക്യർ ഒരുനാൾ കർത്താവിനെ സമീപിച്ചു് ഉന്നയിച്ച ഒരു കപടസംശയം കുപ്രസിദ്ധമാണല്ലോ. ഒരു കുടുംബത്തിൽ ഏഴു സഹോദരന്മാർ ഉണ്ടായിരുന്നു. അവരിൽ ആദ്യത്തവൻ ഒരു സ്ത്രീയെ വിവാഹംചെയ്തു മക്കളില്ലാതെ മരിച്ചു. മററു സഹോദരന്മാർ മുറപ്രകാരം ഓരോരുത്തരായി അവളെ ഭാര്യയായി സ്വീകരിച്ചു. എല്ലാവരും മക്കളില്ലാതെ മരിച്ചു. ഒടുവിൽ സ്ത്രീയും മരിച്ചു. പുനരുത്ഥാനത്തിൽ ഈ ഏഴു പേരിൽ ആരുടെ ഭാര്യയായിരിക്കും ഈ സ്ത്രീ? ഇതു് ഒരു പരിഹാസ്യചോദ്യമായിരുന്നു. കർത്താവാകട്ടെ അവരുടെ ന്യായത്തിൽതന്നെ അവർക്കു പകരം കൊടുക്കുന്നു. ഈ ലോകത്തിൽ തിന്നും കുടിച്ചും, വിവാഹംചെയ്തും ചെയ്തുകൊടുത്തും ജീവിക്കുന്നതുപോലെ മരണാനന്തരജീവിതത്തിലും ഭക്ഷിച്ചും പാനംചെയ്തും, കളത്രപുത്രാദികളോടുകൂടി വാഴാമെന്നു് തെല്ലും വ്യാമോഹിക്കരുതു് എന്നു കർത്താവു് അവരെ ഉത്ബോധിപ്പിക്കുന്നു. 'അവിടെ അവർ മാലാഖമാരെപ്പോലെയാകുന്നു' എന്നു കല്പിച്ചിരിക്കുന്നതു് ശ്രദ്ധേയമാണു്. ആകയാൽ മരണാനന്തരജീവിതത്തിൻെറ മാതൃകയിൽ, നോമ്പുകാലം അനുഷ്ഠിക്കുമ്പോൾ നാമും മാലാഖമാരെപ്പോലെയാകണം.

ഇഹലോകജീവിതത്തിൽ ഉള്ളവയും പരലോകജീവിതത്തിൽ ഇല്ലാത്തവയുമായ ഘടകങ്ങളാണു് ഭക്ഷണപാനങ്ങൾ, കുടുംബജീവിതം മുതലായവ. ഈ അടിസ്ഥാനത്തിൽ പരിഗണിക്കുമ്പോൾ, ഭക്ഷണത്തിൽനിന്നുള്ള ഉപവാസം, ദാമ്പത്യജീവിതത്തിൽ വരുത്തേണ്ട നിയന്ത്രണം തുടങ്ങി നോമ്പിൽ ആചരിപ്പാൻ സഭ നിശ്ചയിച്ചിരിക്കുന്ന ഘടകങ്ങൾ എത്രമാത്രം വേദപുസ്തകാനുസൃതമാണെന്നു് മനസ്സിലാക്കുവാൻ പ്രയാസമില്ല. 'നോമ്പു് മാലാഖമാരുടെ ഭക്ഷണ'മാണെന്നു് പിതാക്കന്മാർ പറഞ്ഞിരിക്കുന്നതു് അർത്ഥവത്താണു്. മാലാഖമാർ അശരീരികളാണു്. അവർ ഭക്ഷിക്കുന്നില്ല. അവരുടെ ആത്മാക്കൾ ശോഭയോടെ നിലനില്ക്കുന്നതു് ഉപവാസംകൊണ്ടാണു്. മാലാഖമാർ ഒരിക്കലും ഭക്ഷിക്കാത്തതിനാൽ നോമ്പിലെ അമ്പതു ദിവസവും ഒന്നും ഭക്ഷിക്കാതെയത്രേ ഉപവസിക്കേണ്ടതു് എന്നു ന്യായമായി സംശയിച്ചേക്കാം. അതെ, അങ്ങിനെതന്നെയാണുവേണ്ടതു്. കർത്താവു് ഒന്നും ഭക്ഷിക്കാതെയും കുടിക്കാതെയും നാല്പതുദിവസം തുടർച്ചയായി ഉപവസിച്ചാണു് നമുക്കു് മാതൃകവച്ചേച്ചുപോയിരിക്കുന്നതു്. എന്നാൽ ചില ഭക്ഷണപാനീയങ്ങൾമാത്രം വെടിഞ്ഞും, സന്ധ്യവരെയോ, മൂന്നുമണിവരെയോ, കുറഞ്ഞപക്ഷം ഉച്ചവരെയോ എങ്കിലും ഉപവസിച്ചുംകൊണ്ടു് നോമ്പാചരിക്കണമെന്നു സഭ കല്പിച്ചിരിക്കുന്നതു വ്യക്തികളുടെ ബലഹീനത നിമിത്തവും സ്നേഹപൂർവ്വം കരുതിയുമാണു്. ഓർത്തഡോക്സ് സഭയുടെ നോമ്പാചരണം കഠിനവും വിവേചനാരഹിതവും ആണെന്നു് ആവലാധിപ്പെടുന്നതിൽ കഴമ്പില്ലെന്നു് സുവിദിതമാണല്ലോ. അമ്പതുദിവസം പൂർണ്ണമായി ഉപവസിക്കുന്നതു പ്രായേണ പ്രായോഗികമല്ലെന്നു കരുതിയാണല്ലോ ഈ ലഘുപരിപാടികൾ സഭ അനുവദിച്ചിരിക്കുന്നതു്.

ഭാര്യാഭർത്താക്കന്മാർ നോമ്പിൽ അനുവർത്തിക്കാനുള്ള മാതൃകാജീവിതമാണു് ഏദൻതോട്ടത്തിൽ നമ്മുടെ ആദ്യമാതാപിതാക്കന്മാർ നയിച്ചതു്. ദൈവവുമായുള്ള നിത്യസംസർഗ്ഗത്തിൽ അവർ ജീവിച്ചു. തങ്ങൾ നഗ്നരാണെന്നു് അന്നവർ അറിഞ്ഞിരുന്നില്ല. ഹവ്വായെ ദൈവം സൃഷ്ടിച്ചതും 'അവനു തുണയായിരിപ്പാൻ' മാത്രമാണു്. തോട്ടത്തിലായിരുന്നപ്പോൾ കേവലം സഹോദരങ്ങളെപ്പോലെമാത്രം അവർ കഴിഞ്ഞുകൂടി. അവിടെനിന്നും ബഹിഷ്കൃതരായശേഷമാണല്ലോ അവർക്കു സന്തതികൾ ജനിച്ചതു്. മരണാനന്തരജീവിതവും, ഏദൻതോട്ടത്തിലെ വാസവും നോമ്പുകാലത്തെ നിഷ്ഠകളും മാലാഖമാക്കുടെത്തതുതന്നെയാണെന്നു് ഇവയെല്ലാം വ്യക്തമാക്കുന്നു.

നോമ്പാചരണത്തിൽ സഭ നിർദ്ദേശിക്കുന്ന കല്പനകൾ അനുസരിപ്പാൻ നമ്മൾ കടപ്പെട്ടവരാണു്. ഭക്ഷണംമൂലം മനുഷ്യജാതിയിൽ കടന്നുകൂടിയ പാപത്തിനും തന്മൂലം ദൈവസാന്നിദ്ധ്യത്തിൽനിന്നും ഉണ്ടായ അകൽചയ്ക്കും പരിഹാരം തേടുവാൻ ഭക്ഷണത്യാഗം ഒരു പ്രായശ്ചിത്തംകൂടെയാണു്. ദൈവകല്പന ലംഘിച്ചതിനു പരിഹാരം പ്രാപിപ്പാൻ സഭയുടെ കല്പനയനുസരിക്കുന്നതും ഒരു പ്രായശ്ചിത്തപ്രവൃത്തിതന്നെ. ഭക്ഷണം വെടിയുന്ന ശാരീരികത്യാഗത്തെക്കാൾ, കല്പനയനുസരിക്കുന്നതിൽ അന്തർലീനമായിരിക്കുന്ന മാനസികത്യാഗം കൂടുതൽ പ്രയോജനകരമാണു്. 'അനുസരണം ബലിയെക്കാൾ നല്ലതു്', കാരണം, അനുസരണം എന്നതു് ആത്മബലിയാണു്.

മേൽ പ്രസ്താവിച്ചിട്ടുള്ളവ നോമ്പിൻെറ

ഉരുവശംമാത്രമാണ്. 'ശരീരം ഭക്ഷണത്തെ വെടിയുമ്പോൾ ആത്മാവു തിന്മകളെ വെടിയണം' ഇതാണു നോമ്പിന്റെ ലക്ഷ്യം. ആചാരങ്ങൾ കൊണ്ടുമാത്രം തൃപ്തിപ്പെടുകയും അതുമൂലം പ്രാപിക്കേണ്ട ആത്മീയനിലവാരം കരസ്ഥമാക്കാൻ പരിശ്രമിക്കാതിരിക്കുകയും ചെയ്യുന്നതു മൂലമാണ് സഭയുടെ കല്പനകൾ പലർക്കും അരോചകമായി തോന്നാറുള്ളത്. ഭക്ഷണത്യാഗം, ജഡാഭിലാഷങ്ങളിൽനിന്നുള്ള വിരക്തി ഇവമൂലം, മലാഖമാരുടെ അനശനത്വം അശരീരിത്വം ഇവയിൽ നാം പങ്കാളികളാകുന്നു. എന്നാൽ അവരുടെ ആത്മീയനിലയും ദൈവസംസർഗ്ഗവുംകൂടെ നാം ആർജ്ജിക്കേണ്ടതുണ്ട്. അതിനു സഹായിക്കുന്നതു പ്രാർത്ഥനയാണ്. പ്രാർത്ഥനയെന്നതു ദൈവസംസർഗ്ഗംതന്നെയാണല്ലോ.

ദൈവസംസർഗ്ഗപ്രാപ്തിക്കു്, അഥവാ, ഫലപ്രദമായ പ്രാർത്ഥനയ്ക്കു സഹായിക്കുന്ന രണ്ടുപാധികളാണ് നോമ്പും ദാനധർമ്മവും. നോമ്പുമൂലം ശരീരത്തെ നിയന്ത്രിക്കുകയും ശരീരപോഷണത്തിൽ വിരസത പാലിക്കുകയും, ദാനധർമ്മംമൂലം ലോകത്തോടും സമ്പത്തിനോടുമുള്ള ആസക്തിക്കു് അതിരുകുറിക്കുകയുമാണു ചെയ്യുന്നത്. 'ലോകത്തിലുള്ളവരാണെങ്കിലും ലോകത്തിന്റെ'തല്ലെന്നുള്ള ബോധം നമ്മെ ഭരിക്കേണ്ടതാണ്. ഈ ഔന്നത്യം നേടുന്നതുമൂലമാണ് ദൈവസംസർഗ്ഗത്തിനു നാം അർഹരാകുന്നത്. 'പ്രാർത്ഥന മേല്പോട്ടുയരുന്നതിനുള്ള രണ്ടു ചിറകുകളാണ് നോമ്പും ദാനധർമ്മവും' എന്നു പിതാക്കന്മാർ പ്രസ്താവിക്കുന്നുണ്ട്. ഇരു ചിറകുകളും ഒരുപോലെ ബലവത്തായിരുന്നാൽ മാത്രമേ പറന്നുകയറുവാൻ പക്ഷികൾക്കെന്നപോലെ പ്രാർത്ഥനയ്ക്കും സാദ്ധ്യമാകൂ.

മനുഷ്യൻ മണ്ണാകുന്നു. മണ്ണ് ഒരിക്കലും മേല്പോട്ട് ഉയരുകയില്ല. അതു് ഉറച്ചുതറഞ്ഞു് കീഴോട്ടു താഴുകയേ ഉള്ളൂ. അതോടൊപ്പം ബലഹീനമായ ആത്മാവിനെയും അതു് താഴത്തേക്കു വലിച്ചുകൊണ്ടുപോകും. ഈ മൺകൂടാരത്തിന്റെ ഭാരം കുറച്ച് സാന്ദ്രതയെ ജയിച്ചെങ്കിൽ മാത്രമേ മനുഷ്യാത്മാവിന് ഉന്നതനായ ദൈവത്തിന്റെ സന്നിധിയിൽ സംസർഗ്ഗം പുലത്താൻ പററൂ. 'ഒരു ഫുട്ട്ബോളും' ഒരു 'ബലൂണും' തമ്മിലുള്ള വ്യത്യാസം ഇതിനുദാഹരണമാണ്. ഫുട്ട്ബോളിന്റെ പുറംചട്ട ഭാരം കൂടിയതാണ്. അതുൾക്കൊള്ളുന്ന വായുവിനു് ആ പുറംചട്ടയെ മേലോട്ടുയർത്തുന്നതിനു പര്യാപ്തമായ ശക്തിയില്ലാത്തതിനാൽ അതു തറയിൽ കിടന്നുരുളുകയും തൊഴിയേല്ക്കുകയും ചെയ്യുന്നു. എന്നാൽ ബലൂണിലാകട്ടെ, അതിന്റെ പുറംചട്ട ഭാരംകുറഞ്ഞതാകയാലും അതിനെ വെല്ലുവാൻതക്ക വായുസംഭരണം അതിലുള്ളതിനാലും നിഷ്പ്രയാസം മുകളിലേക്കുയർന്ന് ഉന്നതാന്തരീക്ഷത്തിൽ വിഹരിക്കുവാൻ അതിനു സാധിക്കുന്നു. അതുപോലെ നമ്മുടെ ശരീരമാകുന്ന മൺകൂടാരത്തിന്റെ ഭാരം കുറച്ച് അതിനെ അതിശയിക്കുന്ന ആത്മശക്തി സംഭരിച്ചാൽമാത്രമേ മാലാഖമാരെപ്പോലെ പറന്നു സഞ്ചരിപ്പാൻ നമുക്കു കഴികയുള്ളൂ. ശരീരത്തിന്റെ സാന്ദ്രത കുറയ്ക്കുവാൻ ഉപവാസം സഹായകമാണല്ലോ. ശരീരത്തെ നിയന്ത്രിച്ച് ആത്മാവിനധീനപ്പെടുത്തുവാനും തിന്മകളിൽ നിന്നൊഴിഞ്ഞു ജീവിപ്പാനും നോമ്പ് അത്യുത്തമംതന്നെ. 'ഊൺ ഒടുങ്ങ വീൺ ഒടുങ്ങും' എന്നു തമിഴ്നാട്ടിൽ ഒരു ചൊല്ലുള്ളതു് ഈ ആശ്രയത്തിനുപോൽബലകമാണ്.

വി. വേദസാക്ഷ്യത്തിന്റെയും നമ്മുടെ കർത്താവിന്റെ മാതൃകയുടെയും വെളിച്ചത്തിൽ നാം ആചരിക്കുന്ന നോമ്പ് നമ്മുടെ വ്യക്തിപരവും സാമുദായികവുമായ ആത്മീയോന്നതിക്കു നിദാനമായിത്തീരേണ്ടതാണ്.

---

## സൺഡേസ്കൂൾ വാർഷികം

മീനടം സെൻറ് തോമസ് വലിയപള്ളിയിലെ സൺഡേസ്കൂൾ, മർത്തമറിയം സമാജം എന്നിവയുടെ വാർഷികം ഫാ. സി. ജി. സാമുവൽ എം. ഏ. യുടെ അദ്ധ്യക്ഷതയിൽ ജനുവരി 18–ാം തീയതി കൂടി. ഫാ. ജോൺ ജയിക്കബ്ബ്, ശ്രീമതി മേരി ജോസഫ് എം. ഏ., ശ്രീ. ററി. എം. മത്തായി എന്നിവർ പ്രസംഗിച്ചു. സൺഡേസ്കൂൾ ഹെഡ്മാസ്റ്റർ ശ്രീ. വി. സി. ചാണ്ടപ്പിള്ള സ്വാഗതവും, ശ്രീ. വി. എ. ഐസക്ക് കൃതജ്ഞതയും പറഞ്ഞു.

## കോളജ് അദ്ധ്യാപകസമ്മേളനം

മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ ഓർത്തഡോക്സ് സഭാംഗങ്ങളായ കോളജ് അദ്ധ്യാപകരെ ഉദ്ദേശിച്ച് ഒരു സമ്മേളനം 1970 ജനുവരി 17–ാം തീയതി ബസ്സേലിയോസ് കോളജിൽവച്ചു നടത്തപ്പെട്ടു. ബ. പോൾ വറുഗീസ് അച്ചൻ ആയിരുന്നു പ്രധാന പ്രാസംഗികൻ. അറുപതോളം അദ്ധ്യാപകർ ഈ ഏകദിനസമ്മേളനത്തിൽ പങ്കെടുത്തു.

## "സ്ത്രീയേ, നിൻെറ വിശ്വാസം വലിയതു്; നിൻെറ ഇഷ്ടംപോലെ നിനക്കു ഭവിക്കട്ടെ" (മത്താ. 15: 21–28, മർക്കോ. 7: 24–30).

(A Religious)

യേശുവിൻെറ പാദാരവിന്ദങ്ങളിൽ സാഷ്ടാംഗപ്രണാമം ചെയ്തു് അനുഗ്രഹം പിടിച്ചുപററുന്ന പുറജാതിക്കാരിയായ ആ കനാന്യസ്ത്രീയെ കാണുക. യേശുവിൻെറ മുഖത്തു് ആശ്ചര്യവും അതേ സമയം ആർദ്രതയും സന്തോഷവും ദൃശ്യമാണു്. ആ സ്ത്രീയോ ചുടുകണ്ണീർ പൊഴിച്ചുകൊണ്ടു് അവളുടെ അപേക്ഷ സമർപ്പിക്കുന്നു. അവളുടെ മകൾക്കു് ഭൂതോപദ്രവം കഠിനമായിരിക്കുന്നു. അശുദ്ധാത്മാവു ബാധിച്ചു. (മർക്കോ. 7:25) അതിൽനിന്നും വിടുതൽ ലഭിക്കണമെന്നുള്ളതാണു് അവളുടെ അപേക്ഷ.

യേശു ശിഷ്യന്മാരോടുകൂടെ സീദോൻെറയും സോരിൻെറയും അതിർനാട്ടിൽ ചെന്നു് ഒരു വീട്ടിൽ കടന്നു; ആരും അറിയരുതെന്നു് ഇച്ഛിച്ചു എങ്കിലും മറഞ്ഞിരിപ്പാൻ സാധിച്ചില്ല (മർക്കോ. 7. 24). തന്നെ തേടി പുറപ്പെട്ട ഫൊയിനിക്യക്കാരിയായ ആ സ്ത്രീ ഇവിടെ വച്ചാണു തന്നെ കണ്ടുമുട്ടുന്നതു്. (ഫൊയിനിക്യ ഫലസ്തീൻനാടിൻെറ വടക്കുപടിഞ്ഞാറായി സ്ഥിതിചെയ്യുന്ന ഒരു പ്രദേശമാണു്). അവളുടെ വിശ്വാസദാർഢ്യം ഗ്രഹിച്ച യേശു അവളെ നമുക്കു് ഒരു ദൃഷ്ടാന്തമാക്കുവാൻവേണ്ടി പല പ്രതിബന്ധങ്ങളും അവളുടെ മുമ്പിൽ ഓരോന്നായി നിരത്തിവയ്ക്കുന്നു.

അവളുടെ അപേക്ഷ അശ്ശേഷം ഗൗനിക്കാത്തമട്ടിൽ താൻ ശിഷ്യന്മാരോടുകൂടെ അവിടെനിന്നും യാത്രയാകുന്നു. ഗുരു മൗനം അവലംബിക്കുന്നതിനാൽ അവൾ ശിഷ്യന്മാരുടെ ശുപാർശ തേടുന്നു. ശല്യം ഒഴിയട്ടെ എന്നു കരുതിയായിരിക്കാം, പിന്നാലെ നിലവിളിച്ചുകൊണ്ടു വരുന്ന അവളെ പറഞ്ഞയയ്ക്കുവാൻ അവർ അപേക്ഷിക്കുന്നു. 'ഇസ്രായേൽഗൃഹത്തിലെ കാണാതെപോയ ആടുകളുടെ അടുക്കലേക്കല്ലാതെ എന്നെ അയച്ചിട്ടില്ല' എന്നാണു് മറുപടി. തൻെറ വേല യഹൂദജാതിയുടെ അടുക്കൽ മാത്രമായി താൻ പരിമിതപ്പെടുത്തിയിരുന്നു എന്നുള്ളതു പരമാർത്ഥംതന്നെ. ജാതികളുടെ ഇടയിലെ സുവിശേഷവേല തൻെറ ഉയിർപ്പിനുശേഷം ശിഷ്യന്മാരെയാണല്ലൊ ഭരമേല്പിച്ചതു്. ഈ മറുപടി എത്രയും നിരാശാജനകമായി ആ സ്ത്രീക്കു് അനുഭവപ്പെടാമായിരുന്നെങ്കിലും അതൊന്നും അവൾ കൂട്ടാക്കുന്നില്ല. ഇതുവരെ യേശുവിനെ പിന്തുടർന്നു് അവൾ തൻെറ മുമ്പിൽ കയറി കവിണ്ണുവീണു് 'കർത്താവേ, എന്നെ സഹായിക്കണമെ' എന്നു് അപേക്ഷിക്കുകയാണു്.

എൻെറ ആത്മാവേ, ദൃഢവിശ്വാസത്തോടും കണ്ണുനീരോടുംകൂടെ മകളിൽനിന്നും അശുദ്ധാത്മാവു് ഒഴിഞ്ഞുപോകുവാൻ കേണപേക്ഷിക്കുന്ന ആ സ്ത്രീയെ മനോദർപ്പണത്തിൽ കാണുക. നീ എപ്പോഴെങ്കിലും ഇതുപോലെ പ്രാർത്ഥിച്ചിട്ടുണ്ടോ? പ്രാർത്ഥിക്കുന്നുണ്ടോ? അവിശുദ്ധ ജീവിതം നയിക്കുന്നവർ അശുദ്ധാത്മാവിനാൽ ബാധിതരാകുന്നു. എൻെറ ആത്മാവേ, നിൻെറ അവസ്ഥ എന്താണു്? ഈ അശുദ്ധാത്മാവിനാൽ നീ പീഡിതനെങ്കിൽ യേശുവിൻെറ സഹായം മുട്ടിപ്പായി അപേക്ഷിക്കുക. യേശുവിനോടുള്ള സമ്പർക്കവും സാമീപ്യവുമാണു് ഇതിൽനിന്നും വിമുക്തനാകുവാനുള്ള മാർഗ്ഗം. യൗസേഫ് മെസ്രേനിൽ പൊത്തിഫേറിൻെറ ഭവനത്തിൽവച്ചു് ശക്തിയായി പരീക്ഷിക്കപ്പെട്ടപ്പോൾ പറഞ്ഞതു് എന്താണു്? 'എൻെറ ദൈവത്തിൻെറ മുമ്പാകെ ഇത്ര വലിയ തിന്മ ഞാൻ എങ്ങനെ ചെയ്യും' എന്നല്ലയോ? ദൈവസാന്നിദ്ധ്യബോധമാണു് അവനെ ഈ വലിയ പരീക്ഷയിൽനിന്നും രക്ഷപെടുത്തിയതു്. വിശുദ്ധനായ ആ യുവകേസരിയെപ്പോലെ നീയും ദൈവസാന്നിദ്ധ്യബോധം പരിശീലിക്കുക. പ്രാർത്ഥനവഴിയായി ദൈവത്തെ കാണുക. 'കർത്താവേ, എന്നെ സഹായിക്കണമെ' എന്നു് മുട്ടിപ്പായി അപേക്ഷിക്കുക. കുരിശിന്മേൽ തൂങ്ങിക്കിടക്കുന്ന കർത്താവിനെ കണ്ടുകൊണ്ടു്, കർത്താവേ, നിന്നെ വീണ്ടും കുരിശിക്കുവാൻ ഇടയാകരുതേ എന്നു് ഭക്തിയായി പ്രാർത്ഥിക്കുക. അപ്പോൾ അശുദ്ധ പരീക്ഷകളിൽനിന്നും അശുദ്ധാത്മാവിൽനിന്നും നീ സ്വതന്ത്രനായിത്തീരും.

അപഥസഞ്ചാരണം ചെയ്യുന്ന നിൻെറ മകനൊ, മകളൊ അഥവാ നിൻെറ സംരക്ഷണയിലുള്ള ആർക്കെങ്കിലുമോ വേണ്ടി ഈ സ്ത്രീ

യെപ്പോലെ നീ അപേക്ഷിക്കാറുണ്ടോ? ഉടനെ ഫലസിദ്ധി ഉണ്ടായില്ലെങ്കിലും മടുത്തുപോകാതെ മുട്ടിപ്പായി അപേക്ഷിക്കുക. മാതാപിതാക്കന്മാർ ചുടുകണ്ണീരോടെ മക്കൾക്കുവേണ്ടി പ്രാർത്ഥിക്കേണ്ടതു് എത്ര ആവശ്യം! അങ്ങനെ ചെയ്യാതിരുന്നാൽ മക്കൾ പ്രായമാകുമ്പോൾ കണ്ണുനീരല്ല; ചുടുരക്തം കണ്ണിൽനിന്നും പായേണ്ടതായിവരുമെന്നോർത്തുകൊൾക. പ്രാർത്ഥിച്ചാൽമാത്രംപോരാ, ഉത്തമമാതൃകകളായി ജീവിക്കുകയും ചെയ്യുക. ഉത്തമരായ മാതാപിതാക്കന്മാർക്കു മാത്രമെ ഉത്തമസന്താനങ്ങളെ ലോകത്തിനു് പ്രദാനം ചെയ്‌വാൻ കഴികയുള്ളു. നമ്മുടെ പിതാക്കന്മാർ നോമ്പും നമസ്ക്കാരവും കർബാനാനുഭവവും ഉള്ളവരായിരുന്നു. അതൊക്കെ ഇന്നു് പഴഞ്ചൻ ആചാരങ്ങളായി മുദ്രയടിക്കപ്പെട്ടു് പുറംതള്ളപ്പെട്ടിട്ടില്ലേ? അവയൊന്നും മാമൂൽ ആചാരങ്ങളല്ല, നേരേമറിച്ചു് ജീവന്റെ ഉറവിടമാണു്. ഇവയിൽനിന്നു് പാനംചെയ്താണു് ശക്തിയായ ജീവൻ പ്രാപിക്കേണ്ടതു്. ഇപ്പോൾ നോമ്പുകാലമാണല്ലോ. കുടുംബപ്രാർത്ഥന ഇല്ലാത്ത ഭവനങ്ങളിൽ അതു് പുനരാരംഭിക്കുക. രണ്ടുനേരം ക്രമമായി നമസ്ക്കാരം നടത്തുവാൻ സൗകര്യപ്പെടുമെങ്കിൽ ഉച്ചനമസ്ക്കാരംകൂടെ നടത്തുവാൻ ശ്രമിക്കുക. കഷ്ടാനുഭവആഴ്ചയ്ക്കു മുമ്പായി എല്ലാവരും കുമ്പസാരിച്ചു വി. കുർബ്ബാന അനുഭവിപ്പാൻ ഒരുങ്ങുക. പെസഹായ്ക്കും ഉയിർപ്പിനുംവേണ്ട ഒരുക്കത്തോടെ കുടുംബസഹിതം ദൈവാലയത്തിൽപോയി കർത്താവിന്റെ തിരുശരീരരക്തങ്ങൾ ഭക്ഷിച്ചു കുടിച്ചു് ജീവനും ശക്തിയും പ്രാപിക്കുക. ഉത്തമസന്താനങ്ങളെ ദൈവത്തിനു പ്രതിഷ്ഠിക്കുക. ദൈവം നിനക്കു തന്നിട്ടുള്ള ധനത്തിൽനിന്നും ഒരംശം ദൈവവേലയ്ക്കായി നീക്കിവയ്ക്കുക. ദാനധർമ്മങ്ങൾ ചെയ്ക; നീ സമൃദ്ധിയിൽ കഴിയുമ്പോൾ അയൽവീടുകളിൽ പട്ടിണിയിലും രോഗത്തിലും കഴിയുന്നവരോടു സഹതപിക്കുക, കഴിവുള്ള സഹായങ്ങൾ ചെയ്ക. പ്രത്യേകിച്ചു് പാശ്ചാത്യപരിഷ്ക്കാരത്തിന്റെ അലയടികൾമൂലം കുടുംബബന്ധങ്ങൾ ശിഥിലീകൃതമാകുന്ന ഈ കാലയളവിൽ മാതാപിതാക്കന്മാർ വിശുദ്ധരായി ജീവിക്കേണ്ടതു് കുടുംബങ്ങളുടെ മാത്രമല്ല, സഭയുടെയും, ലോകത്തിന്റെതന്നെയും നിലനില്പിനു് അവശ്യം ആവശ്യമത്രെ.

ആ സ്ത്രീയുടെ മുട്ടിപ്പായ അപേക്ഷയ്ക്കു വളരെ ശക്തിയായ ഒരു പരിശോധനകൂടെയാണു് ഉത്തരമായി ലഭിക്കുന്നതു്. 'മക്കളുടെ അപ്പം എടുത്തു് നായ്ക്കുട്ടികൾക്കു് ഇട്ടുകൊടുക്കുന്നതു നന്നല്ല' എന്നു് യേശു അരുളിച്ചെയ്യുന്നു. അവൾ അഹംഭാവിയായിരുന്നെങ്കിൽ അതു് ഒരു വലിയ പരിഹാസമായി കരുതി കർത്താവിനെ പുലഭ്യം പറഞ്ഞു് പിന്തിരിയുമായിരുന്നു. എന്നാൽ അവൾ എത്രയും വിനയപ്പെട്ടു് കർത്താവിനെ വാക്കിൽ പിടികൂടുകയാണു്. 'അതേ, കർത്താവേ, നായ്ക്കുട്ടികളും ഉടയവരുടെ മേശയിൽനിന്നു് വീഴുന്ന നുറുക്കുകൾ തിന്നുന്നുണ്ടല്ലോ' അവളുടെ ഈ മറുപടി തനിക്കു വളരെ ഇഷ്ടപ്പെട്ടു. 'എന്നെ അനുഗ്രഹിച്ചല്ലാതെ നിന്നെ വിടുകയില്ല' എന്നു പറഞ്ഞു് രാത്രി മുഴുവൻ ദൈവദൂതനോടു് പോരാടി അനുഗ്രഹം പ്രാപിച്ച യാക്കോബിനെപ്പോലെ വിജയശ്രീലാളിതയായി അവൾ നിലകൊള്ളുകയാണു്. എന്നാൽ ഇതു് യേശുവിനു് വളരെ സന്തോഷപ്രദമായിരുന്നു. അവളുടെ ആഗ്രഹം സാ

ധിച്ചുകൊടുക്കുകയല്ലാതെ ഇനിയും മററൊന്നും ചെയ്‌വാനില്ല. നമ്മുടെ കൎത്താവ്, അതീവ സന്തുഷ്ടനായി ആ സ്ത്രീയെ മുക്തകണ്ഠം പ്രശംസിച്ചുകൊണ്ടു് പ്രതിവചിക്കുകയാണ്. 'സ്ത്രീയേ, നിൻെറ വിശ്വാസം വലിയതു്; നിൻെറ ഇഷ്ടംപോലെ നിനക്കു ഭവിക്കട്ടെ'. ആ നാഴികമുതൽ അവളുടെ മകൾക്കു് സൗഖ്യം വന്നു'.

എൻെറ ആത്മാവേ, ഒരു സ്ത്രീയുടെ വിശ്വാസദാർഢ്യത്തിൽ സന്തോഷിച്ചു് അവളെ അനുഗ്രഹിക്കുന്ന യേശുവിനെ നീ കാണുക. യേശു അനുഗ്രഹങ്ങൾ ഇപ്പോഴും നിൻെറമേൽ നീട്ടിയിരിക്കുന്നു. നിന്നെ ശക്തിപ്പെടുത്തുവാനും ബലപ്പെടുത്തുവാനും പരിശോധനകൾ നിൻെറ മുമ്പാകെയും വച്ചു എന്നു വരാം. അപ്പോൾ നീ സാധാരണയായി നിരാശപ്പെട്ടു പിന്മാറുകയല്ലേ ചെയ്യാറുള്ളതു്? ഈ സ്ത്രീയെപ്പോലെ പ്രതിബന്ധങ്ങളെ തട്ടിമാററി മുന്നേറുവാനും അനുഗ്രഹങ്ങൾ കരസ്ഥമാക്കുവാനുമുള്ള വിശ്വാസധൈര്യം നിനക്കുണ്ടോ? ഈ സ്ത്രീ അവലംബിച്ച മാർഗ്ഗം നീയും ഒന്നു പരിശ്രമിച്ചുനോക്കുക. അവളെക്കാൾ നീ ബലഹീനനെന്നോ? എത്ര ലജ്ജാകരം! അവൾ ഒരു പുറജാതിക്കാരിയായിരുന്നെങ്കിൽ നീ യേശുവിൻെറ രക്തത്താൽ വിലയ്ക്കു വാങ്ങപ്പെട്ട ദൈവപൈതൽ അല്ലേ? യേശു എത്ര നാളായി നിനക്കായി കാത്തിരിക്കുന്നു. ധൈര്യം ആൎജ്ജിച്ചു് അവൻെറ അടുത്തു ചെന്നു് അനുഗ്രഹം പ്രാപിക്കുക. ഉടനെ ലഭിച്ചില്ലെങ്കിലും താൻ തിരുമനസ്സാകുന്നതുവരെ കാത്തിരിപ്പാനുള്ള ക്ഷമ നിനക്കു് ഉണ്ടായിരിക്കണം. ക്ഷമയോടെ യേശുവിനായി കാത്തിരിക്കുക. വിജയം നിശ്ചയം. ഈ സ്ത്രീയുടെ ദൃഢമായ വിശ്വാസവും അഗാധമായ താഴ്മയും പ്രാൎത്ഥനയിലുള്ള സ്ഥിരതയും നിനക്കുണ്ടോ എന്നു് സ്വയപരിശോധന നടത്തുക. ഇല്ലെങ്കിൽ അതിനായി പ്രാൎത്ഥിക്കുക.

എൻെറ ആത്മാവേ, നീ ദൈവതിരുമുമ്പാകെ വരുമ്പോൾ നിൻെറ പാപങ്ങളെകുറിച്ചുള്ള അനുതാപവും വിനയവും പ്രത്യേകമായി നിനക്കുണ്ടായിരിക്കട്ടെ. നീ അനുഭവിക്കുന്ന ശിക്ഷകൾക്കു് ദൈവത്തെയോ മററുള്ളവരെയോ കുററം പറയാതെ 'നാമോ ന്യായമായ് ശിക്ഷ അനുഭവിക്കുന്നു' എന്നു് വലത്തുഭാഗത്തെ കള്ളനെപ്പോലെ ഏററുപറയുക. 'കർത്താവേ, ഞാൻ മഹാപാപിയാകുന്നു' എന്നു് നാവുകൊണ്ടു് ഉച്ചരിച്ചതുകൊണ്ടു മാത്രമായില്ല; എന്നാലൊ നിൻെറ ഹൃദയത്തിൻെറ അഗാധതയിൽനിന്നു് അതു പുറപ്പെടണം. കൂടാതെ ആ നിലയിൽ മററുള്ളവർ നിന്നോടു വർത്തിച്ചാൽ ക്ഷമയോടെ അതിനെ വഹിപ്പാനുള്ള താഴ്മയും നിനക്കുണ്ടായിരിക്കണം. ആ കനാന്യസ്ത്രീ, നായിക്കുട്ടിയുടെ സ്ഥാനം സ്വയം സമ്മതിച്ചു് ഏററെടുത്തതിനാൽ അവളുടെ വിനയം അവൾക്കു് അനുഗ്രഹകാരണമായിത്തീർന്നുവല്ലൊ. അതുപോലെ എത്ര താഴ്മയോടെ നീ പ്രാർത്ഥിക്കുമോ അത്രയും നിൻെറ പ്രാൎത്ഥന അംഗീകാരയോഗ്യമായിരിക്കും. വില്ലിൻെറ ഞാൺ താഴോട്ടു വലിക്കുന്തോറും അത്ര ശക്തിയോടെ അമ്പു് ഉയരത്തിലേക്കു പായും. അപ്രകാരം എളിമയോടുകൂടിയ പ്രാൎത്ഥന ആകാശങ്ങളെ കുത്തിത്തുളച്ചു് സർവ്വശക്തൻെറ സന്നിധിയിലേക്കു് പ്രവേശിക്കുകയും അനുഗ്രഹങ്ങളുമായി മടങ്ങിവരികയും ചെയ്യും,

### പ്രാർത്ഥന

കർത്താവെ, കരുണ തോന്നണമെ. എനിക്കു താഴ്മ തരണമെ. എനിക്കു് വിനയബുദ്ധിതരണമെ. നിന്നിലുള്ള വിശ്വാസവും ശരണവും എന്നിൽ വർദ്ധിപ്പിക്കണമെ. സ്ഥിരതയുള്ള നിൻെറ ആത്മാവിനെ എൻെറ ഉള്ളിൽ പുതുതാക്കേണമേ.

---

## വിദ്യാർത്ഥിപ്രസ്ഥാനം യൂണിററ്

### ഉൽഘാടനം

മാർ ഗ്രീഗോറിയോസ് ഓൎത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനത്തിൻെറ ഒരു യൂണിററ് തൊടുപുഴ ന്യൂമാൻ കോളജിൽ പൗലൂസ് മാർ പീലക്സീനോസ് മെത്രാപ്പോലീത്താതിരുമേനി ഉൽഘാടനം ചെയ്തിരിക്കുന്നു. ഫാ. സി. എം. മാത്യു ജനറൽസെക്രട്ടറി, ഡീക്കൻ കെ. ഒ. ഏബ്രഹാം, ശ്രീ. കെ. സി. അഗസ്റ്റി എന്നിവർ പ്രസംഗിച്ചു. യൂണിററു സെക്രട്ടറി ശ്രീ. പി. ജെ. തോമസ് സ്വാഗതവും, ജോയിൻറുസെക്രട്ടറി മിസ്സ് വി. ജെ. സൂസൻ കൃതജ്ഞതയും പറഞ്ഞു.

**മലങ്കരസേവകൻ** (മാസിക) പുതുപ്പള്ളി PO. കോട്ടയം. പത്രാധിപർ: Z. M. പാറേട്ട്. സമുദായകാര്യങ്ങൾ ശരിക്കറിയേണ്ടവർ വരിസംഖ്യ 2രൂ. പണമായിട്ടോ സ്റ്റാമ്പായിട്ടോ മാനേജർക്കു് അയച്ചു് ആവശ്യപ്പെടുക.



# തിരുസന്നിധിയിൽനിന്നു്

## ചില പാഠങ്ങൾ



(1969 ഡിസംബർ ലക്കത്തിൽനിന്നു തുടർച്ച)

(ഫാദർ റ്റി. വി. ജോജ്ജ്, നെടുമാവ്)



'ഞാൻ നിനക്കും സ്ത്രീക്കും നിന്റെ സന്തതിക്കും അവളുടെ സന്തതിക്കും തമ്മിൽ ശത്രുത്വം ഉണ്ടാക്കും; അവൻ നിന്റെ തല തകക്കും; നീ അവന്റെ കുതികാൽ തകക്കും' (ഉല്പ. 3: 15). ദൈവം ഏദനിൽവച്ചു സാത്താനു നൽകിയ ശാപമാണിതു്. മനുഷ്യനെ സംബന്ധിച്ചിടത്തോളം ഇതിൽ ഒരു ശാപമോക്ഷം അടങ്ങിയിട്ടുണ്ടു്. അതു സ്ത്രീയുടെ സന്തതി സർപ്പത്തിന്റെ തലയെ ചതക്കും എന്നുള്ളതും, അവനും സർപ്പത്തിനും (പിശാചിനും) തമ്മിൽ ശത്രുത്വം ഉണ്ടാകും എന്നുള്ളതുമാണു്. ഏദനിൽ സംഭവിച്ചതു് മനുഷ്യനും സാത്താനും തമ്മിൽ ബന്ധുത്വമുണ്ടായി എന്നതാണു്. അതു് മനുഷ്യനെ സംബന്ധിച്ചിടത്തോളം ഒരു അടിമത്വമായിരുന്നു. ഈ അടിമത്വത്തിൽനിന്നുള്ള വിടുതലിനെയും സപ്പത്തിന്റെ — സാത്താന്റെ — പരാജയത്തെയുമാണു് ഈ ദൈവവാഗ്ദത്തം മുന്നറിയിച്ചിരിക്കുന്നതു്. പുരുഷനിലാണല്ലോ സന്തതി എണ്ണപ്പെടുന്നതു്. എന്നാൽ ഇവിടെ 'സ്ത്രീയുടെ സന്തതി' എന്നു കല്പിച്ചിരിക്കുന്നതു് അർത്ഥഗർഭമാണു്. അതു പുരുഷബന്ധംകൂടാതെ ജനിക്കുന്ന ഒരു അത്ഭുതശിശുവിനെപറ്റിയുള്ള മുന്നറിയിപ്പായിരുന്നു. പക്ഷെ, ആദാം അതിന്റെ രഹസ്യം പൂർണ്ണമായി അറിഞ്ഞിരുന്നില്ല. എങ്കിലും അവനു് ഈ വാഗ്ദത്തം പ്രത്യാശാജനകമായിരുന്നു. ഈ സന്തതിക്കായുള്ള പ്രതീക്ഷ യുഗാരംഭത്തിൽതന്നെ ആരംഭിച്ചു. ആരാണീ സ്ത്രീയുടെ സന്തതി? ഒരുപക്ഷെ, തന്റെ മൂത്തപുത്രനായ കയീനോ, രണ്ടാമനായ, സുഭഗനും സുശീലനുമായ ഹാബേലോ ആയിരിക്കുമെന്നു് ആദാം വിചാരിച്ചിരുന്നിരിക്കണം. എന്നാൽ ദുഷ്ടനായ കയീന്റെ കൈകളാൽ നിർദ്ദോഷിയും നിഷ്കളങ്കനുമായ ഹാബേൽ വധിക്കപ്പെടുകയാണല്ലോ സംഭവിച്ചതു്. ഇതു് ആദാമിനെ അതിമാത്രം വേദനിപ്പിച്ചു. ആദാം വിതച്ച പാപത്തിന്റെ വിത്തു വളരുകയാണു്! അവൻ ദുഃഖത്തോടുകൂടി ദിവസങ്ങൾ കഴിച്ചുകൂട്ടി. സ്വജീവിതാന്ത്യം അടുത്തപ്പോൾ സ്വപുത്രനും സ്വഹൃദയപ്രകാരമുള്ളവനുമായ ശേത്തിനെ വിളിച്ചു് ദൈവം നൽകിയിട്ടുള്ള പ്രത്യാശ അവനെ അറിയിക്കുകയും, തന്റെ മരണശേഷം തന്റെ തലയോട്ടിയെടുത്തു പ്രത്യേകം സൂക്ഷിക്കണമെന്നും, ശേത്തിന്റെ സന്താനങ്ങൾ ദൈവപ്രസാദകരമായ നടപടികളിലൂടെ ജീവിക്കണമെന്നും ഗുണദോഷിച്ചു ഭരമേല്പിക്കുകയും ചെയ്തു. 'സ്ത്രീയുടെ സന്തതി'ക്കു തിരുമുൽക്കാഴ്ച സമർപ്പിക്കുന്നതിനു പൊന്നും മൂരും കുന്തുരുക്കവും ആദാം ശേത്തിനെ ഏല്പിച്ചതായും പാരമ്പര്യമുണ്ടു്. X (ഇതു് 'മ്ആറസ്ഗാസെ' എന്ന പുരാതനഗ്രന്ഥത്തിൽ രേഖപ്പെടുത്തിയിട്ടുണ്ടു്).

ശേത്തും തന്റെ ജീവിതാന്ത്യമടുത്തപ്പോൾ സ്വപിതാവിന്റെ തലയോട്ടിയും കാഴ്ചദ്രവ്യങ്ങളും ആദാമിൽനിന്നു ലഭിച്ച ഉപദേശവും ത

---

X ഇവ കുടുംബത്തിലെ മൂത്ത പുത്രനു പിതാവു് പരമ്പരയാ ഭരമേൽപിച്ചുവന്നു. നോഹയുടെ മൂത്ത പുത്രനായ യാപ്പേത്തിന്റെ പക്കലും അങ്ങനെ യാപ്പേത്യരിലും 'സ്ത്രീയുടെ സന്തതി'ക്കു സമർപ്പിക്കാനുള്ള കാഴ്ചദ്രവ്യങ്ങൾ വന്നുചേർന്നു. യാപ്പേത്തിന്റെ സന്താനപരമ്പരയിലെ സുപ്രധാന കണ്ണിയായ മൽക്കീസദേക്കു് ആദാമിന്റെ തലയോട്ടിയെടുത്തു് ഗോഗുൽത്തായിൽ—പിന്നീടു കർത്താവിന്റെ കുരിശു നാട്ടിയിടത്തു്—കൊണ്ടുപോയി പ്രതിഷ്ഠിച്ചു് അവിടെ അപ്പവും വീഞ്ഞുംവച്ചു പുരോഹിതവൃത്തി ചെയ്തുവന്നു. മൽക്കീസദേക്കിനെപറ്റിയും നോഹിന്റെ മക്കളിൽ മൂത്തവൻ യാപ്പേത്താണെന്നുള്ളതും 1964 ഡിസംബർ ലക്കം ''മലങ്കരസഭ''യിൽ ''തിരുസന്നിധിയിൽനിന്നു ചില പാഠങ്ങ''ളിൽ വിവരിച്ചിട്ടുണ്ടു്.

ന്റെ മൂത്തപുത്രനു് ഏല്പിച്ചുകൊടുത്തു. അങ്ങനെ തലമുറകളിലൂടെ ഈ ഭരമേല്പിക്കൽ തുടർന്നു. ആദാമിന്റെ 6–ാം തലമുറക്കാരനാണു് യാരദു്.

യാരദു തന്റെ മക്കളെ വിളിച്ചു് ഏദന്റെ പുന:ലബ്ധിക്കുവേണ്ടി വിശുദ്ധജീവിതത്താൽ ദൈവത്തെ പ്രസാദിപ്പിക്കുവാൻ ഉപദേശിച്ചു. യാരദിന്റെ പുത്രന്മാരും പൗത്രന്മാരുമായി നിരോഗദൃഢഗാത്രന്മാരും സുഭഗസുന്ദരന്മാരുമായ ഒരു സംഘം യുവാക്കന്മാർ പിതൃകല്പനപ്രകാരം വിശുദ്ധ ജീവിതത്തിനു തങ്ങളെത്തന്നെ പ്രതിഷ്ഠിച്ചു. അവർ സന്യാസം സ്വീകരിച്ചുകൊണ്ടു ഹെമ്മോൻ മലയുടെ മുകളിൽ കയറി ഭക്ഷണപാനീയാദിസുഖങ്ങളും പരിത്യജിച്ചു് സദാ ദൈവത്തെ സ്തോത്രംചെയ്തു കഴിച്ചുകൂട്ടി. ഇടവിടാതെ ദൈവത്തെ സ്തുതിക്കുന്നവർ എന്ന അർത്ഥത്തിൽ 'ഈറേന്മാർ' എന്നും, ദൈവത്തിനായി തങ്ങളെ പൂർണ്ണ സമർപ്പണം ചെയ്തവർ എന്ന നിലയിൽ 'ദൈവത്തിന്റെ പുത്രന്മാർ' എന്നും ഇവർ വിളിക്കപ്പെട്ടു. വർഷങ്ങൾ പലതു കഴിഞ്ഞു. പക്ഷെ, അവരുടെ ഉദ്ദിഷ്ടസിദ്ധിയുണ്ടായില്ല ഏദന്റെ വാതിൽ തുറക്കപ്പെട്ടില്ല. 'ദൈവത്തിന്റെ പുത്രന്മാർക്കു' കടുത്ത ഇച്ഛാഭംഗമുണ്ടായി: ക്ഷമ നശിച്ചു. അവർ കുപിതരായി. തപോവൃത്തിയോടു യാത്ര പറഞ്ഞു. ഉപേക്ഷിച്ച ലോകസുഖങ്ങൾ എമ്പാടും ആസ്വദിക്കതന്നെ; അവർ നിശ്ചയിച്ചുറച്ചു. അവർ മലയിൽനിന്നും ജീവിതത്തിന്റെ ഉയർന്ന നിലവാരത്തിൽനിന്നും താഴെയിറങ്ങി; ശേത്തിന്റെ പാളയത്തിലെത്തി. തങ്ങൾക്കു വിവാഹം ചെയ്വാൻ സ്ത്രീകളെ ആവശ്യപ്പെട്ടു. എന്നാൽ ശേത്യർ വഴങ്ങിയില്ല. 'നിങ്ങൾ ഉടമ്പടി ലംഘനക്കാർ, നിങ്ങൾക്കു ഞങ്ങൾ സ്ത്രീകളെ തരികയില്ല'. ബ്രഹ്മചര്യം സ്വീകരിച്ചു ജീവിതത്തിന്റെ ഉന്നതസോപാനത്തിൽ കയറിയവർ തങ്ങളുടെ ഉടമ്പടിയെ ഓർക്കാതെ ജഡമോഹത്താൽ പ്രേരിതരായി ഉന്നതമായ ജീവിതനിലവാരത്തിൽനിന്നും ഇറങ്ങിപ്പോകുന്നതു് എത്ര കഷ്ടമാണു്! ആധുനികക്രൈസ്തവലോകത്തിലും ഇപ്രകാരം ചില 'ദൈവപുത്രന്മാരെ' കാണാൻ ഇടയാകുന്നതു ശോചനീയം തന്നെ.

ശേത്ത്യസന്താനങ്ങളായ 'ദൈവത്തിന്റെ പുത്രന്മാർ' അടങ്ങിയില്ല. അവർ ശാപഗ്രസ്ഥനായ കയീന്റെ കൂടാരത്തിലേക്കു കടന്നുചെന്നു. സ്ത്രീകളെ ആവശ്യപ്പെട്ടു. സുന്ദരരൂപിണികളായ സ്ത്രീകളുണ്ടവിടെ. 'ദൈവത്തിന്റെ പുത്രന്മാർ' അവരെ പരിഗ്രഹിച്ചു. ഈ വിവാഹബന്ധത്തിൽനിന്നാണു് ഭൂമിയിൽ മല്ലന്മാർ ജനിച്ചതു്. ഈ സംഭവത്തെപററിയാണു് ഉല്പത്തിപുസ്തകത്തിൽ 'ദൈവത്തിന്റെ പുത്രന്മാർ മനുഷ്യരുടെ പുത്രിമാരുടെ അടുക്കൽ ചെന്നിട്ടു് അവർ മക്കളെ പ്രസവിച്ചു' (6: 4) എന്നു പറഞ്ഞിരിക്കുന്നതു് x.

'ദൈവത്തിന്റെ പുത്രന്മാർ' താഴെയിറങ്ങാതെ അവരുടെ ഉടമ്പടിയനുസരിച്ചു ജീവിച്ചതുകൊണ്ടു പ്രയോജനമൊന്നും വരാനില്ലായിരുന്നെങ്കിൽ പിന്നെ അവർ ഇറങ്ങിപ്പോന്നതിലെന്താണു തെററു്?' ഞാൻ ചോദിച്ചു.

'മനുഷ്യവർഗ്ഗത്തിന്റെ രക്ഷ കറേക്കൂടി മുമ്പേതന്നെ നടന്നേനേ. അതായതു 'സ്ത്രീയുടെ സന്തതി'യുടെ ജനനത്തിനു് ലോകം വളരെ മുൻകൂട്ടിത്തന്നെ സജ്ജമാക്കപ്പെട്ടുമായിരുന്നു' തിരുമേനി കല്പിച്ചു. ഈ രക്ഷയ്ക്കുവേണ്ടി മനുഷ്യവർഗ്ഗത്തിൽനിന്നു് ആദ്യംമുതലേ ചിലരെയും ചില വർഗ്ഗത്തെയും അതായതു് നോഹിന്റെ കുടുംബത്തിൽ ശേമിനെയും ശേമിന്റെ വർഗ്ഗത്തിൽ അബ്രഹാമിനെയും അവന്റെ മക്കളിൽ ഇസ്സഹാക്കിനെയും തുടർന്നു യാക്കോബിനെയും യാക്കോബിന്റെ സന്താനങ്ങളിൽ യഹൂദാഗോത്രത്തെയും അതിൽ ദാവീദിന്റെ കുടുംബത്തെയും അതിൽനിന്നു വിനയസമ്പന്നയും നിർമ്മലകന്യകയുമായ വി. മറിയാമിനെയും ഇങ്ങനെ ഒരു തെരഞ്ഞെടുപ്പു നാം കാണുന്നുണ്ടല്ലോ. മനുഷ്യവർഗ്ഗത്തിൽനിന്നുള്ള ഈ തെരഞ്ഞെടുപ്പിനു് 'ദൈവത്തിന്റെ പുത്രന്മാ'രുടെ ഈ വിവാഹവേഴ്ച തെല്ലും സഹായകരമായിതന്നില്ല.

ശപിക്കപ്പെട്ട കയീന്റെ സന്തതികളുമായുള്ള വിവാഹബന്ധം ദൈവഹിതത്തിനു വിരുദ്ധമായിരുന്നു, എന്നു മാത്രമല്ല ദൈവകോപത്തിനു ഹേതുഭൂതമാകയും ചെയ്തു (ഉല്പ. 6: 5). അതു പാപത്തിന്റെ വളർച്ചയെ ത്വരിതപ്പെടുത്തി. 'താൻ ഭൂമിയിൽ മനുഷ്യനെ ഉണ്ടാക്കുകകൊണ്ടു യഹോവാ അനുതപിച്ചു; അതു് അവന്റെ ഹൃദയത്തിനു ദുഃഖമായി' (ഉല്പ. 6: 6). ഇതാണു ജലപ്രളയംമൂലം ഉള്ള ശിക്ഷയ്ക്കു കാരണമായിത്തീർന്നതു്. അവിടെയും മനുഷ്യവർഗ്ഗ

x ഉൽപത്തി 6–ാം അദ്ധ്യായത്തിൽ പറഞ്ഞിരിക്കുന്ന ദൈവത്തിന്റെ പുത്രന്മാർ ആരു് എന്ന ഒരു ചോദ്യം ചിലർ ഇവിടെ അയച്ചിരുന്നു. അതിന്റെ മറുപടി ഈ ലേഖനത്തിൽ കാണുക (പത്രാധിപർ). ഈ സംഭവം അന്ത്യോക്യാ പാത്രിയർക്കീസായ മിഖായേൽ റാബോ അദ്ദേഹത്തിന്റെ സഭാചരിത്രത്തിൽ രേഖപ്പെടുത്തിയിട്ടുണ്ടു്. (ലേഖകൻ)

ത്തോടുള്ള ദൈവത്തിൻെറ അനന്തമായ കാരുണ്യം ഹേതുവായി പൂർണ്ണമായ സംഹാരത്തിനു താൻ മുതിരാതെ നീതിമാനായ നോഹിനെയും കുടുംബത്തെയും രക്ഷിക്കുന്നു.

(ശ്രേഷ്ഠരായ 'ദൈവത്തിൻെറ പുത്രന്മാർ' കയീന്യരുമായി വിവാഹബന്ധത്തിൽപ്പെട്ടതിനെപററി പറഞ്ഞപ്പോൾ തിരുമേനി സത്യവിശ്വാസേതരരായ ഇതരവിഭാഗങ്ങളിൽപെട്ടവരുമായി നമ്മുടെ ആളുകൾ വിവാഹബന്ധത്തിലേർപ്പെടുന്നതിൻെറ അനൗചിത്യം ചൂണ്ടിക്കാണിച്ചു. ഈ പ്രവണതയെ നിരുത്സാഹപ്പെടുത്തിക്കൊണ്ട് പ്രസംഗങ്ങളും ഇടയലേഖനങ്ങളുംമൂലം ഈടുററ പ്രബോധനങ്ങൾ തിരുമേനി നൽകിക്കൊണ്ടാണിരുന്നിട്ടുള്ളതു്. വിജാതികളുമായി വിവാഹബന്ധത്തിലേർപ്പെട്ടുകൂടാ എന്നുള്ള ദൈവനിർദ്ദേശം വ്യക്തമാക്കുവാൻ 'നിൻെറ പുത്രിമാരെ അവരുടെ പുത്രന്മാർക്കു കൊടുക്കയോ, അവരുടെപുത്രിമാരെ നിൻെറ പുത്രന്മാർക്കു് എടുക്കയോ ചെയ്യരുതു്'' (ആവ. 7: 3) എന്ന യഹോവയുടെ കല്പനയും വേദപുസ്തകത്തിലെ മററു ചില ഭാഗങ്ങളും തിരുമേനി ചൂണ്ടിക്കാണിച്ചു (എസ്രാ. 9: 12, നെഹമ്യാ. 13: 25, 2 കോരി. 7: 14–16).

'ദൈവത്തിൻെറ പുത്രന്മാരു'ടെ, തപോവൃത്തിക്കു് ഒരു ഫലവും ലഭിക്കാതിരുന്നതെന്തുകൊണ്ടാണെന്നു വ്യക്തമാക്കിത്തരണമെന്നു ഞാൻ അപേക്ഷിച്ചു.

'ദൈവം നീതിമാനാകയാലാണു്'' തിരുമേനി കല്പിച്ചു. 'ഇരുമ്പു തിന്നിട്ടു ചുക്കുകഷായം കുടിച്ചാൽ ഫലമുണ്ടോ? എന്നുകൂടി തിരുമേനി ചോദിച്ചു. പ്രവൃത്തിമൂലം ഒരു ജഡവും രക്ഷിക്കപ്പെടുകയില്ല (ഗലാ. 2: 16; റോമ. 3: 20) എന്നുള്ള വി. പൗലൂസ് അപ്പോസ്തോലൻെറ ഉത്ബോധനം തിരുമനസ്സുകൊണ്ടു് അനുസ്മരിപ്പിച്ചു. അനന്തരം ഇപ്രകാരം വിശദീകരിച്ചു:–

ഏദനിലെ വിലക്കപ്പെട്ട വൃക്ഷത്തിൻെറ പഴത്തിനുവേണ്ടി ആദാം അവനെത്തന്നെ പിശാചിനു വിററുകളകയാണു ചെയ്തതു്. മനുഷ്യനെ സ്വാതന്ത്ര്യമുള്ളവനായിട്ടാണു ദൈവം സൃഷ്ടിച്ചതു്. നന്മയും തിന്മയും അവൻെറ മുമ്പിൽ വച്ചു. നന്മയെ സ്വീകരിക്കാനും തിന്മയെ പരിത്യജിക്കാനും തക്കവിധം അവൻ തൻെറ സ്വാതന്ത്ര്യം വിനിയോഗിക്കേണ്ടതിനു പകരം തിന്മയിൽ ആകൃഷ്ടനാകയാണു ചെയ്തതു്. നന്മതിന്മകളെക്കുറിച്ചുള്ള അറിവിൻെറ ഫലം മനുഷ്യനെ മരണത്തിനും പിശാചിനും പാതാളത്തിനും അടിമയാക്കി. ഓരോ മനുഷ്യാത്മാവും പിശാചിൻെറ അവകാശമായിത്തീർന്നു. പാപത്തിൻെറ ശമ്പളം മരണം. അതു നിയമമാണു്, നീതിയാണു്. മരണകരമായ ഫലം ഭക്ഷിച്ചു മരിച്ചവനെ ജീവിപ്പിക്കാൻ ജീവദായകമായ ഭക്ഷണം കൊടുക്കണം. ഭക്ഷണത്താലേ വന്ന പിഴ ഭക്ഷണത്താലേ വേണം പോകാൻ. അതിനു പാപത്തിനു തക്ക പരിഹാരം വരുത്തിയെങ്കിലേ മതിയാകൂ. ബലിയില്ലെങ്കിൽ വിമോചനമില്ല (എബ്രാ. 9: 22). അതിനാലാണല്ലൊ ആദാമ്യകാലം മുതൽ ബലി നടത്തപ്പെട്ടു പോന്നതു്. പക്ഷെ, അതു പര്യാപ്തമായിരുന്നില്ല (എബ്രാ. 10: 1, 4, 5). ന്യായപ്രമാണബലികൾ, വരുവാനുള്ളതും പാപപരിഹാരം വരുത്താൻ കഴിവുള്ളതുമായ സാക്ഷാൽ ബലിയുടെ കേവലം മുൻകുറികൾ മാത്രമായിരുന്നു. എന്നാൽ തികവുററ ബലി നിർവ്വഹിപ്പാൻ–പാപപരിഹാരം വരുത്തുവാൻ–തക്ക കരുത്തുള്ള ഒരുവൻ വേണം. കീടപ്രായനായ മനുഷ്യൻെറ പ്രവൃത്തികൾ ദൈവസന്നിധിയിൽ എന്തുള്ളു? മനുഷ്യൻ അവൻെറ പ്രവൃത്തികളാൽ ദൈവത്തെ പ്രസാദിപ്പിക്കാം എന്നു വിചാരിക്കുന്നതു് അബദ്ധം. അഥവാ ഒരുവൻെറ പ്രവൃത്തികൊണ്ടു് അവനോടു ദൈവത്തിനു കരുണ തോന്നിയാലും മനുഷ്യവർഗ്ഗത്തിൻെറ മുഴുവൻ പരിത്രാണനത്തിനു് അതുകൊണ്ടെന്തു സാധിക്കും? അതിനാൽ രക്ഷയ്ക്കു നിദാനം നിത്യജീവൻെറ ഭക്ഷണമാണു്; മനുഷ്യൻെറ പ്രവൃത്തിയല്ല. അതിനാൽ പ്രവൃത്തികൊണ്ടു മാത്രം ദൈവത്തെ പ്രസാദിപ്പിച്ചുകളയാം എന്നു വ്യാമോഹിക്കുന്നതു് അസ്ഥാനത്താണു്.

ദൈവത്തെ സ്വജീവിതത്താൽ പ്രസാദിപ്പിക്കാൻ തക്ക കഴിവും ശക്തിയും മനുഷ്യരിലാർക്കുമില്ല. (അതിനു കഴിവുള്ള ഒരു മനുഷ്യൻ മാത്രമേ ഉണ്ടായിട്ടുള്ളു. അവൻ ദൈവത്തോളം ശക്തിയുള്ളവൻതന്നെ ആയിരുന്നു). 'തിരിച്ചറിഞ്ഞു ദൈവത്തെ അന്വേഷിക്കുന്ന നീതിമാനുണ്ടോ എന്നു് അറിവാൻ ദൈവം സ്വർഗ്ഗത്തിൽനിന്നു് മനുഷ്യപുത്രന്മാരെ നോക്കി. . . . . . നല്ലവൻ ആരുമില്ല, ഒരുവൻപോലുമില്ല'' എന്നാണല്ലൊ സങ്കീർത്തനക്കാരൻ പറഞ്ഞിരിക്കുന്നതു് (53: 1–2).

ആദാമിൻെറ കടം തീർക്കേണ്ടതു് ആദാമിൻെറ മകനാണു്. പിതാവിൻെറ കടം തീർക്കാൻ ബാദ്ധ്യസ്ഥൻ പുത്രനാണു്. അതിനു തക്ക പുത്രന്മാർ ഇല്ല. അതിനു തക്ക ശക്തന്മാരുമില്ല. അതിനാണു ദൈവത്തിൻെറ പുത്രൻ

# പൗരോഹിത്യപാളയം

(ഫാദർ ഗീവറുഗീസ്, ആത്തുങ്കൽ)

തിരുനിവാസത്തിനു ചുററും കൂടാരം അടിച്ചിരുന്നതു് പൗരോഹിത്യപാളയത്തിൽപെട്ട ലേവി ഗോത്രജരും, അതിനു ചുററും കൂടാരം അടിച്ചിരുന്നതു് ഗോത്രപാളയത്തിൽപെട്ടവരും ആയിരുന്നു എന്നു മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലൊ. ഈ പാളയങ്ങളുടെ കിടപ്പു് സഭയിൻകൂടാരത്തിനു് ഒരു കോട്ടപോലെ ആയിരുന്നു. ഇസ്രായേൽ മക്കൾ എല്ലാവരും പൗരോഹിത്യവർഗ്ഗത്തിൽപെട്ടവരായിരുന്നു എങ്കിലും, (നിങ്ങൾ എനിക്കു് പുരോഹിതരാജത്വവും വിശുദ്ധജനവും ആകും' പുറ. 19: 6). ഈ സ്ഥാനം വഹിച്ചിരുന്നതു് ലേവി ഗോത്രത്തിൽപെട്ടവരാണു്. ലേവ്യരെ ഇസ്രായേൽമക്കൾക്കു പകരം പൗരോഹിത്യവർഗ്ഗമായി ദൈവം തിരഞ്ഞെടുത്തു. 'ലേവ്യരായ നിങ്ങളുടെ സഹോദരന്മാരെയോ ഞാൻ ഇസ്രായേൽമക്കളുടെ ഇടയിൽ നിന്നു് എടുത്തിരിക്കുന്നു' (സംഖ്യ. 18: 6). 'പിന്നെ ലേവ്യരെ യഹോവയുടെ സന്നിധിയിൽ നിറുത്തേണം. ഇസ്രായേൽമക്കൾ ലേവ്യരുടെമേൽ കൈ വയ്ക്കേണം' (സംഖ്യ. 8:10, 14, 21). 'സമാഗമനകൂടാരത്തിൽ ഇസ്രായേൽ മക്കളുടെ വേല ചെയ്‌വാനും....... ലേവ്യരെ ..... ദാനം ചെയ്തിരിക്കുന്നു' (സംഖ്യ. 8: 19). ലേവി ഗോത്രത്തിൽപ്പെട്ടഎല്ലാവരും സഭയിൻകൂടാരത്തിനു ചുറ്റും പാളയമടിച്ചു താമസിക്കുകയും, സഭയിൻകൂടാരത്തിൽ നിശ്ചയിക്കപ്പെട്ട അവരവരുടെ ജോലികൾ ചെയ്യുകയും ചെയ്തുവന്നു. ഇപ്രകാരം ലേവിഗോത്രത്തിൽപെട്ട പൗരോഹിത്യവർഗ്ഗത്തിൽ പ്രധാനമായി മൂന്നു തരം ശുശ്രൂഷകരെ കാണുന്നു. 1) ലേവ്യർ. 2) പുരോഹിതന്മാർ. 3) മഹാപുരോഹിതൻ.

---

ആദാമിന്റെ പുത്രനായതു്. ആദാമിന്റെ പുത്രൻ എന്ന നിലയിലാണു് താൻ 'മനുഷ്യന്റെ പുത്രൻ' എന്നു സ്വയം വിളിക്കപ്പെട്ടതു്. ആദാമിന്റെയും ആദാമ്യരെല്ലാവരുടെയും പാപഭാരം മുഴുവൻ താൻ ചുമലിലേന്തി നീതി നിവൃത്തിച്ചു തക്കതായ പരിഹാരമുണ്ടാക്കി. അതിനായിരുന്നു രക്ഷാകരമായ മനുഷ്യാവതാരവും കഷ്ടാനുഭവും ക്രൂശിലെ യാഗവുമെല്ലാം.

(തുടരും)

ഇവരെല്ലാവരും പൗരോഹിത്യവർഗ്ഗത്തിൽപെട്ടവരും പൗരോഹിത്യപാളയത്തിൽ കൂടാരം അടിച്ചു താമസിക്കുന്നവരും ആണു്.

## 1. ലേവ്യർ

ഗോത്രപാളയം ക്രിസ്തീയസഭയുടെ ബാഹ്യവശത്തെയും പൗരോഹിത്യപാളയം ക്രിസ്തീയസഭയുടെ ആന്തരികവശത്തെയും ചൂണ്ടിക്കാണിക്കുന്നു. ഗോത്രപാളയം എപ്പോഴും ബാഹ്യലോകത്തോടു പോരാടുവാൻ തക്കവണ്ണം ബാഹ്യവശത്തു് കൂടാരം അടിച്ചിരുന്നു. എന്നാൽ ലേവിഗോത്രം സഭയിൻകൂടാരത്തിലെ—അതായതു് അന്തർഭാഗങ്ങളിലെ—ശുശ്രൂഷകൾക്കു് മതിയായവണ്ണം കൂടാരം അടിച്ചിരുന്നു (സംഖ്യ. 3: 11–13). ലേവിഗോത്രത്തിൽപെട്ട മഹാപുരോഹിതൻ, പുരോഹിതന്മാർ എന്നീ രണ്ടു സ്ഥാനങ്ങൾ ഒഴിച്ചു ബാക്കിയുള്ളവർക്കു് നൽകിയിരുന്ന സ്ഥാനനാമം ലേവ്യർ എന്നു മാത്രമാണു്. ലേവ്യർ സഭയിൻകൂടാരത്തിന്റെ തെക്കും പടിഞ്ഞാറും വടക്കും കൂടാരം അടിച്ചിരുന്നു. മഹാപുരോഹിതനും പുരോഹിതന്മാരും സഭയിൻകൂടാരത്തിന്റെ കിഴക്കുവശം സൂര്യോദയത്തിനു നേരെ കൂടാരം അടിച്ചിരുന്നു. സഭയിൻകൂടാരത്തിലേക്കുള്ള ഏക വാതിൽ (വഴി) കിഴക്കുവശത്താണു്. അതിനാൽ ശേഷം ഭാഗങ്ങളിൽ താമസിക്കുന്നവർക്കു് സഭയിൻകൂടാരത്തിൽ പ്രവേശിക്കുന്നതിനു് പുരോഹിതന്മാരും മഹാപുരോഹിതനും കൂടാരം അടിച്ചു താമസിക്കുന്ന പൗരോഹിത്യപാളയത്തിൽകൂടെ അല്ലാതെ വേറെ മാർഗ്ഗം ഇല്ലായിരുന്നു. പൗരോഹിത്യപാളയത്തിൽപെട്ടവരെ ദിക്കുകളുടെ അടിസ്ഥാനത്തിൽ നാലു ഭാഗമായി തിരിച്ചു് ഓരോ കൂട്ടരെ ഓരോ ഭാഗത്തും താമസിപ്പിച്ചിരുന്നു. ഓരോ ഭാഗത്തും താമസിക്കുന്നവരുടെമേൽ ചുമതലപ്പെട്ടവരായി ഓരോ പ്രഭുക്കന്മാരെയും നിയമിച്ചാക്കിയിരുന്നു. കിഴക്കു് എലിയാസാർ (സംഖ്യ.3:32,38). തെക്കു് എലിസാഫാൻ (3. 30). പടിഞ്ഞാറു് എലിയാസാഫ് (3: 24). വടക്കു് സൂരിയേൽ (3: 35). ഇവരിൽ കിഴക്കുവശത്തെ പ്രഭു എലിയാസാർ പ്രധാനപ്രഭു ആയിരുന്നു. ഇദ്ദേഹത്തിന്റെ അനന്തരൻ

ഇഥാമാറിനും പ്രത്യേക ജോലികൾ ഉണ്ടായിരുന്നു (സംഖ്യ. 3: 32–4: 28, 33)

ബാഹ്യവശത്തുകൂടെ പോരാടുന്ന ക്രിസ്തീയസഭയുടെ ആന്തരികവശമത്രെ പൗരോഹിത്യപാളയത്തിൽ കാണുന്നത്. ഏതൊരുവനും സഭയിൻകൂടാരത്തിൽ പ്രവേശിച്ച് ദൈവികസമ്പർക്കത്തിൽ വരുന്നതിന് പൗരോഹിത്യപാളയത്തിൽകൂടെ അല്ലാതെ കടക്കുവാൻ മാർഗ്ഗം ഇല്ലാതിരുന്നപ്രകാരം, പുതിയനിയമത്തിലും പൗരോഹിത്യംവഴി അല്ലാതെ സഭയിൽ പ്രവേശിക്കുന്നതിനോ ദൈവവുമായി സമ്പർക്കത്തിൽ പെടുന്നതിനോ സാധിക്കുന്നതല്ലെന്ന് ഇതു ചൂണ്ടിക്കാണിക്കുന്നു. ക്രിസ്തീയപൗരോഹിത്യം കേവലം ബാഹ്യമായ ഒന്നല്ല ആന്തരികമായതാണ്. ലേവ്യർ ക്രിസ്തീയസഭയിലെ വിശ്വാസികളെ കാണിക്കുന്നു. ക്രിസ്തീയസഭയിലെ പൗരോഹിത്യവർഗ്ഗത്തിൽപ്പെട്ടവരായ വിശ്വാസികൾ ക്രിസ്തുവിന്റെ ശുശ്രൂഷകർ എന്ന നിലയിൽ 'അകൃത്യരോരോട്' നേരായ വഴി പഠിപ്പിക്കുവാൻ ചുമതലപ്പെട്ടവരാകുന്നു (സങ്കീ. 51: 13). ഇവർ 'ഒരു ജാതിയും രാജകീയപുരോഹിതവർഗ്ഗവും വിശുദ്ധ വംശവും സ്വന്തജനവും ആകുന്നു (1 പത്രൊ. 2: 9).

പുരോഹിതവർഗ്ഗമാകുന്ന ലേവിഗോത്രത്തെ സഭയിൻകൂടാരത്തിന്റെ നാലു ഭാഗങ്ങളിൽ താമസിപ്പിക്കുകയും ഓരോ ഭാഗത്തിനും ഓരോ പ്രഭുവിനെ നിയമിക്കുകയും ചെയ്തതുപോലെ ക്രിസ്തീയസഭയിലെ ആദിമശതകങ്ങളിലെ സ്ഥാനികളുടെ ക്രമീകരണങ്ങൾ വളരെ ക്രമീകൃതമായിരുന്നു. ഇതിൽ മഹാപുരോഹിതനായ അഹറോൻ സൂര്യോദയത്തിനുനേരെ കിഴക്കുദിക്കിൽ കൂടാരം അടിച്ചിരുന്നു (സംഖ്യ. 3: 38). മഹാപുരോഹിതനോടുകൂടെ കിഴക്കുഭാഗത്തു താമസിച്ചിരുന്ന തന്റെ മക്കൾ എലിയാസാറും ഇഥാമാറും പ്രധാന ചുമതലക്കാർ ആയിരുന്നു. ഇതുപോലെ ക്രിസ്തീയസഭയുടെ കിഴക്കുദേശത്തിന്റെ പ്രാധാന്യം ചിന്തിച്ചാൽ മഹാപുരോഹിതനായ ക്രിസ്തുവിന്റെ ജനനവും പൗരോഹിത്യസ്ഥാനത്തിന്റെ പ്രധാന സ്ഥാനങ്ങളും ഇതിൽ പൊരുളായിരിക്കുന്നു.

## 2. പുരോഹിതന്മാർ

ലേവിഗോത്രത്തിൽ പുരോഹിതന്മാർ എന്ന പ്രത്യേക സ്ഥാനികളെ കാണുന്നു. അവരെല്ലാവരും സൂര്യോദയത്തിനു നേരെ പാളയം ഇറങ്ങിവന്നു. അവരുടെകൂടെ സൂര്യോദയത്തിനു നേരെ മഹാപുരോഹിതനും താമസിച്ചിരുന്നു. മഹാപുരോഹിതനെ കൂടാതെ പുരോഹിതന്മാരും, പുരോഹിതന്മാരെക്കൂടാതെ മഹാപുരോഹിതനും ഇല്ല. ലേവ്യർ സഭയിൻകൂടാരത്തിലെ സാധനസാമഗ്രികൾക്ക് ചുമതലപ്പെട്ടവർ എങ്കിലും (സംഖ്യ. 3: 5--10) അവർക്ക് ജനത്തിനുവേണ്ടി സഭയിൻകൂടാരത്തിൽ ബലിശുശ്രൂഷ നടത്തുന്നതിന് അവകാശമോ അധികാരമോ ഉണ്ടായിരുന്നില്ല. പൗരോഹിത്യവേലയ്ക്കു മഹാപുരോഹിതനായ അഹറോനെയും തന്റെ മക്കളായ പുരോഹിതന്മാരെയും മാത്രമെ വിളിച്ചിരുന്നുള്ള (സംഖ്യ. 3: 10, 38) അവരെ ഈ വേലയ്ക്കു നിയമിച്ചാക്കിയതു് അഭിഷേകം ചെയ്തത്രെ (ലേവി. 8: 13, 30). ഇവർ ഇസ്രായേൽമക്കളുടെ പാപബലികളിലും, അകൃത്യയാഗങ്ങളിലും, സമാധാനബലികളിലും ശുശ്രൂഷ നടത്തിപ്പോന്നു (ലേവി. 4: 34). എന്നാൽ പാപപരിഹാരത്തിനുള്ള സാർവ്വത്രികമായി അർപ്പിക്കുന്നതിന് പുരോഹിതന്മാർക്ക് അധികാരമോ അവകാശമോ ഇല്ലായിരുന്നു. ആയതു് മഹാപുരോഹിതന്റെ ചുമതലയത്രെ. (ലേവി. 16; എബ്രാ. 9)

ലേവിഗോത്രം ക്രിസ്തീയസഭയിലെ വിശ്വാസികളെ ചൂണ്ടിക്കാണിക്കുന്നു. ലേവിഗോത്രത്തിൽ മൂന്നു ഗണങ്ങൾ ഉണ്ടായിരുന്ന പ്രകാരം ക്രിസ്തീയസഭയിൽ മൂന്നു ഗണങ്ങളെ കാണാം. പുരോഹിതവർഗ്ഗം, പുരോഹിതന്മാർ, മഹാപുരോഹിതൻ. ക്രിസ്ത്യാനികൾ എല്ലാം പൗരോഹിത്യവർഗ്ഗത്തിൽപ്പെട്ടവരാകുന്നു എങ്കിലും (ദൈവം സൃഷ്ടിച്ചാദ്യത്തെ സ്രഷ്ടാവൊടു തുല്യം സൃഷ്ടി.......ആദ്യാചാര്യത്വം കൈക്കൊണ്ടഹറോൻ മൂശയൊടൊന്നിച്ച്‌.....നാനാസൃഷ്ടിവിഭാഗങ്ങൾക്കേകി ശ്ലീഹന്മാർ). ജനത്തിനുവേണ്ടി ക്രിസ്തുവിന്റെ പൗരോഹിത്യസ്ഥാനികളായിനിന്ന് പൗരോഹിത്യജോലി ചെയ്യുവാൻ ചുമതലപ്പെട്ടവർ അത്രെ ക്രിസ്തീയപട്ടക്കാർ. പട്ടക്കാർ എന്ന തമിഴ്പദത്തിനു് സ്ഥാനികൾ എന്നു് അർത്ഥം ആകുന്നു. മഹാപുരോഹിതൻ ഉണ്ടെങ്കിൽ പുരോഹിതന്മാർ ഉണ്ടു് എന്നുള്ളതും പുരോഹിതന്മാർ ഉണ്ടെങ്കിൽ ജനം (ബലിസാധനം) ഉണ്ടു് എന്നുള്ളതും തർക്കമററ സംഗതി ആണു്. ഹെഡ്മാസ്റ്റർ ഉണ്ടെങ്കിൽ മാസ്റ്റേഴ്സ് ഉണ്ടു്. അല്ലെങ്കിൽ ഹെഡിനു് സ്ഥാനം ഇല്ല. മാസ്റ്റർ ഉണ്ടെങ്കിൽ കുട്ടികളും ഉണ്ടു്. ഒരു സ്കൂളിൽ കുട്ടികൾ, ടീച്ചേഴ്സ്, ഹെഡ്മാസ്റ്റർ എന്നപ്രകാരം സഭയിൽ ജനം, പുരോഹിതന്മാർ, മഹാപുരോഹിതൻ എന്നീ പ്രകാരം ഗണിക്കപ്പെടുന്നു. ക്രിസ്തു മഹാപുരോ

ഹിതൻ എന്നു സമ്മതിക്കുമ്പോഴും പുരോഹിതന്മാരും ഉണ്ട് എന്നു സമ്മതിക്കാതെ കഴിവില്ല. ഇതിനാലത്രെ വി. പൗലോസ്, പുരോഹിതനായിനിന്നുകൊണ്ട് ജാതികളാകുന്ന വഴിപാടിനെ ദൈവസന്നിധിയിൽ സമർപ്പിച്ചതു് (റോമ. 15: 15, 16). പഴയനിയമത്തിൽ പുരോഹിതന്മാരെ അഭിഷേകംചെയ്തു നിയമിച്ചാക്കിയതുപോലെ പുതിയ സ്ഥാനികളെ--പട്ടക്കാരെ--കൈവെപ്പോടുകൂടെ സഭയിൽ നിയമിച്ചാക്കുന്നതായി പുതിയനിയമത്തിൽ നാം വായിക്കുന്നു. (യോഹ. 20: 21–23; അപ്പോ. 6: 6; 13: 2, 3, 1 തിമോ. 4: 14) പഴയനിയമത്തിൽ പിതൃപാരമ്പര്യം അനുസരിച്ച് നിയമിക്കപ്പെടുന്നു. എങ്കിൽ പുതിയനിയമത്തിൽ അപ്രകാരം അല്ല പൗരോഹിത്യവർഗ്ഗമാകുന്ന വിശ്വാസികളിൽനിന്നും വിളിക്കപ്പെടുന്നവരത്രെ ആ സ്ഥാനത്തിൽ നിയമിക്കപ്പെടുന്നതു് (മർക്കോ. 3: 13–15; അപ്പോ. 13: 2). ഇവർ ക്രിസ്തുവിന്റെ സ്ഥാനാപതികൾ ആണ്. അതായതു് ക്രിസ്തു ഏതിനായി അയക്കപ്പെട്ടുവോ ആ സ്ഥാനത്തു പ്രവർത്തിക്കുവാനുള്ളവരാണ്. അതുകൊണ്ട് 'ഞങ്ങൾ ക്രിസ്തുവിനുവേണ്ടി സ്ഥാനാപതികളായി' (2 കോരി. 5: 20). ക്രിസ്തു പുരോഹിതനായി നിയമിക്കപ്പെട്ടു. ആ സ്ഥാനം അത്രെ ക്രിസ്തുവിന്റെ സ്ഥാനാപതികളായ പുതിയനിയമ സ്ഥാനികൾക്കും ഉള്ളതു്. പൗരോഹിത്യജോലിയിൽ സർവ്വപ്രധാനമായതു് ദൈവസന്നിധിയിൽനിന്നും തെറ്റി പാപികളായിതീർന്ന മനുഷ്യരെ ദൈവത്തോടു നിരപ്പാക്കി ദൈവസന്നിധിയിൽ അവരെ അർപ്പിക്കുന്നതാകുന്നു (റോമ. 15: 15, 16). മശിഹായുടെ പൗരോഹിത്യജോലിയും ഇതാണ്. തെറ്റിപ്പോയ മനുഷ്യരെ താൻ ദൈവത്തോടു നിരപ്പാക്കുന്നു (റോമ. 5: 10; എഫേ. 2: 16; കോല. 1: 20). ഇതിന്നായിട്ടത്രെ താൻ ലോകത്തിലേക്കു അയക്കപ്പെട്ടതു് (യോഹ. 1: 29). മനുഷ്യനായിതീർന്ന താൻ ഈ ദിവ്യ അധികാരത്താൽ മനുഷ്യരുടെ പാപങ്ങളെ മോചിച്ചതായി കാണുന്നു (മത്താ. 9: 5). ഈ അധികാരം അഥവാ പാപം മോചിക്കുന്നതിനുള്ള അധികാരം താൻ അപ്പോസ്തോലന്മാർക്കു കൊടുത്തു (യോഹ. 20: 21–23). 'പിതാവു് എന്നെ അയച്ചതുപോലെ' അതായതു് തന്റെ പൗരോഹിത്യജോലി നിമിത്തം മനുഷ്യരുടെ പാപങ്ങൾക്കു മോചനം ലഭിച്ചു ദൈവത്തോടു നിരപ്പാകുവാൻ ഇടവരുന്നതുപോലെ അതേ ചുമതല നിർവ്വഹിക്കുവാൻ ക്രിസ്തു ലോകത്തിൽ സ്ഥാനാപതികളെ നിയമിച്ചു. ഇപ്രകാരം നിരപ്പാക്കുന്നതിനുള്ള അധികാരം തിരുസഭയിൽ അതിനായി നിയമിക്കപ്പെട്ട സ്ഥാനികൾക്കു ഉള്ളതുകൊണ്ടു് ദൈവം (അവൻ നമ്മെ ക്രിസ്തുമൂലം തന്നോടു നിരപ്പിച്ചു. നിരപ്പിന്റെ ശുശ്രൂഷ ഞങ്ങൾക്കു തന്നിരിക്കുന്നു ...... ആകയാൽ ഞങ്ങൾ ക്രിസ്തുവിനുവേണ്ടി സ്ഥാനാപതികളായി ദൈവത്തോടു നിരന്നുകൊൾവിൻ എന്നു് ക്രിസ്തുവിനു പകരം അപേക്ഷിക്കുന്നു. അതു് ദൈവം ഞങ്ങൾ മുഖാന്തിരം പ്രബോധിപ്പിക്കുന്നതുപോലെ ആകുന്നു' 2 കോരി. 5: 19, 20) നിരപ്പിന്റെ വചനവും അതായതു് 'പാപങ്ങൾ മോചിക്കപ്പെട്ടിരിക്കുന്നു' എന്നു് ആധികാരികമായി പറയുന്നതിനുള്ള വചനവും പുതിയനിയമസ്ഥാനികൾക്കു കൊടുത്തിരിക്കുന്നു. (2 കോരി. 5: 19, 20; ഒ. നോ. മത്താ. 9: 6). ഈ ദിവ്യഅധികാരത്താൽ വി. പൗലോസ് കോരിന്തിസഭയിലെ ദുർന്നടപ്പുകാരനെ മുടക്കുകയും, അവൻ മാനസാന്തരപ്പെട്ടപ്പോൾ അവനു് മോചനംകൊടുത്തു് വീണ്ടെടുക്കുകയും ചെയ്തു. (1 കോരി. 5: 1–5, 13; 2 കോരി. 2: 5–10) ഇപ്രകാരം 'ക്രിസ്തുവിന്റെ കഷ്ടങ്ങളിൽ കുറവായതു് തന്റെ സഭയ്ക്കുവേണ്ടി പൂർത്തിആക്കുന്ന പുതിയനിയമശുശ്രൂഷക്കാരൻ അത്രെ പുതിയനിയമസഭയിലെ പുരോഹിതനായ പട്ടക്കാരൻ. ഈ ദിവ്യചുമതല പുരോഹിതന്മാരായ കശ്ശീശ്ശന്മാർക്കു് ഉള്ളതായി കാണുന്നു (യാക്കോ. 5: 15).

എന്നാൽ സഭയിൻകൂടാരത്തിലെ പുരോഹിതന്മാരായി വിളിക്കപ്പെട്ട നാദാബും അബീഹൂവും അന്യ അഗ്നി കത്തിച്ചതിനാൽ മരിച്ചുപോയതുപോലെയും (സംഖ്യ. 3: 1–4) പുതിയനിയമസ്ഥാനിയായ യൂദാ തെറ്റി നാശപാത്രമായിത്തീർന്നതിനാൽ അവന്റെ സ്ഥാനം നഷ്ടപ്പെട്ടുപോയതുപോലെയും (മത്താ. 26: 5; അപ്പോ. 1: 16--20) ദൈവസന്നിധിയിൽ അന്യ അഗ്നി കത്തിക്കുകയും, തങ്ങൾ ഏറ്റിരിക്കുന്ന ജോലി വിശ്വസ്തതയോടുകൂടെ നിർവ്വഹിക്കാതെ ദുരുദ്ദേശപരമായും സ്വാർത്ഥപരമായും ഉള്ള ഉദ്ദേശത്തിൽ നടത്തുകയും ചെയ്താൽ അപ്രകാരമുള്ള പട്ടക്കാർ കഠിനമായ ശിക്ഷയ്ക്കു പാത്രവാന്മാർ ആണ് എന്നു് വേദപുസ്തകം നമ്മെ പഠിപ്പിക്കുന്നു. (യറ. 6:14, 15, 1 കോരി. 9: 16; വെളി. 3; 16).

### 3. മഹാപുരോഹിതൻ

സഭയിൻകൂടാരത്തിലെ മഹാപുരോഹിതൻ

# നല്ല ഇടയൻ

(പി. എൻ. നൈനാൻ ബി. എ.)

ദൈവവും മനുഷ്യനുമായുള്ള ബന്ധത്തിന്റെ ചില പ്രത്യേകതകളെ ഇടയനും ആടുകളും തമ്മിലുള്ള ബന്ധം വ്യക്തമായി ചിത്രീകരിക്കുന്നു. ഈ ചിത്രീകരണം ഉൾക്കൊള്ളുന്ന പല വാക്യങ്ങൾ പഴയനിയമത്തിലും പുതിയനിയമത്തിലും കാണുന്നുണ്ട്. 'ഒരു ഇടയനെപ്പോലെ അവൻ തന്റെ ആട്ടിൻകൂട്ടത്തെ മേയിക്കയും കുഞ്ഞാടുകളെ ഭുജത്തിൽ എടുത്തു മാർവ്വിടത്തിൽ ചേർത്തു വഹിക്കയും തള്ളകളെ പതുക്കെ നടത്തുകയും ചെയ്യും' (യെശ. 4:11). 'അവയെ മേയിക്കുന്നതിന് ഞാൻ ഒരേ ഇടയനെ അവയ്ക്കായി നിയമിക്കും; എന്റെ ദാസനായ ദാവീദിനെത്തന്നെ; അവൻ അവയെ മേയിച്ച് അവയ്ക്ക് ഇടയനായിരിക്കും' (യെഹ. 34: 23). 'യഹോവ എന്റെ ഇടയനാകുന്നു, എനിക്ക് മുട്ടുണ്ടാകയില്ല' (സങ്കീ. 23: 1), 'മോശയുടെയും അഹറോന്റെയും കയ്യാൽ നീ നിന്റെ ജനത്തെ ഒരു ആട്ടിൻകൂട്ടത്തെപ്പോലെ നടത്തി' (സങ്കീ. 77: 20); 'അവൻ പുരുഷാരത്തെ ഇടയനില്ലാത്ത ആടുകളെപ്പോലെ കുഴഞ്ഞവരും ചിന്നിയവരുമായി കണ്ടിട്ട് അവരെക്കുറിച്ച് മനസ്സലിഞ്ഞു....' (മത്താ. 9: 36) 'യേശു അവരോട് നിങ്ങൾ എല്ലാവരും ഇടറിപ്പോകും; ഞാൻ ഇടയനെ വെട്ടും ആടുകൾ ചിതറിപ്പോകും എന്ന്

---

അഹറോൻ ആയിരുന്നു. മഹാപുരോഹിതൻ ഒരു കാലത്ത് ഒരാൾ മാത്രമേ ഉണ്ടായിരുന്നുള്ളു. മഹാപുരോഹിതൻ പൗരോഹിത്യപാലനത്തിൽ പുരോഹിതന്മാരുടെ കൂടാരഭാഗത്തു താമസിച്ചിരുന്നു (സംഖ്യ. 3: 38). അഹറോൻ ഒരു ദിക്കിന്റെമാത്രം മേലധികാരി ആയിരുന്നില്ല. അതിന് വേറെ ചില പുരോഹിതന്മാർ ഉണ്ടായിരുന്നു. അവർ പൗരോഹിത്യജോലിയിലേക്ക് പ്രവേശിക്കുന്നതിനുമുമ്പ് ദൈവത്താൽ വിളിക്കപ്പെടുകയും അഭിഷേകം ചെയ്യപ്പെടുകയും ചെയ്തിരുന്നു (എബ്രാ. 5: 4; ലേവി. 8. 12). മഹാപുരോഹിതന്റെ ശുശ്രൂഷകളിൽ സർവ്വപ്രധാനമായത് ഇസ്രായേൽ ഗോത്രം പന്ത്രണ്ടിനുംകൂടി ആണ്ടിൽ ഒരിക്കൽ—പാപപരിഹാരനാളിൽ— അതിവിശുദ്ധ സ്ഥലത്തു നടത്തുന്ന ബലിശുശ്രൂഷയത്രേ. അതിവിശുദ്ധ സ്ഥലത്തു പ്രവേശിക്കുന്നതിനു മഹാപുരോഹിതനല്ലാതെ മറ്റൊരുത്തനും അധികാരമോ അവകാശമോ ഇല്ലായിരുന്നു. (ലേവി. 16 അദ്ധ്യായം ഒ. നോ. എബ്രാ. 9. അദ്ധ്യായം).

ക്രിസ്തു, സഭയുടെ മഹാപുരോഹിതൻ അത്രേ. (എബ്രാ. 9: 11). ഈ മഹാപുരോഹിതൻ മനുഷ്യരുടെകൂടെ പെരുമാറിയവനും ജഡധാരണം ചെയ്തവനും അത്രേ (യോഹ. 1: 14, 26; എബ്രാ. 2: 14). താൻ ഒരു പ്രാദേശികസഭയുടെയോ പ്രത്യേകസഭയുടെയോ തലവനോ അധികാരിയോ ആയിട്ടല്ല സാർവ്വത്രികസഭയുടെ ഏക തലയും (എഫേ. 5: 23) ഏക ഇടയനും (യോഹ. 10: 14) ഏക മഹാപുരോഹിതനും അത്രേ (എബ്രാ. 4: 14; 15). താൻ അല്ലാതെ സാർവ്വത്രികസഭയ്ക്കു പൊതുവായി വേറൊരു ഏക തലവനോ, ഏക ഇടയനോ, ഏക മഹാപുരോഹിതനോ ഇല്ല. തന്റെ സാമൂഹ്യപരമായ പാപപരിഹാരബലി നടത്തുന്നതിനോ ആ ബലിശുശ്രൂഷകൊണ്ട് അതിവിശുദ്ധസ്ഥലമായ ദൈവസന്നിധിയിൽ പ്രവേശിക്കുന്നതിനോ ആർക്കും അധികാരമോ അവകാശമോ ഇല്ല. താൻ ജീവനുള്ളവരും മരിച്ചവരും ഉൾപ്പെടുന്ന ഏക സഭയിലെ വിശ്വാസികൾക്കുവേണ്ടി ദൈവസന്നിധിയിൽ പക്ഷവാദം ചെയ്യുന്നു (എബ്രാ. 9: 24). താൻ സഭ ഉണ്ടാകുന്നതിനു മുമ്പ് ഉള്ളവനും സഭ തന്നിൽതന്നെ തെരഞ്ഞെടുക്കപ്പെട്ടതും ആകുന്നു (യോഹ. 1: 1, എപ്പേ. 1: 4). ഈ മഹാപുരോഹിതൻ പാപപരിഹാരത്തിന്റെ രക്തവുമായി അതിവിശുദ്ധ സ്ഥലത്തേക്കത്രേ പ്രവേശിച്ചിരിക്കുന്നത് (എബ്രാ 9: 12). അവിടെയുള്ള തന്റെ കുർബ്ബാന (കുർബ്ബാന—അർപ്പണം) ജീവനുള്ളവർക്കും മരിച്ചവർക്കും വേണ്ടി അത്രേ. അതിനായിട്ടത്രേ താൻ അതിവിശുദ്ധസ്ഥലത്തേക്കു പ്രവേശിച്ചിരിക്കുന്നത്. ഇതിനെപ്പറ്റി ബലി എന്ന ഭാഗത്ത് കൂടുതൽ വിവരിക്കുന്നതാണ്. (തുടരും)

തിരുത്തി വായിക്കുക

കഴിഞ്ഞ ലക്കത്തിൽ സഭയിൻകൂടാരത്തെപ്പറ്റിയുള്ള ലേഖനം 14—ാം വരിയിൽ ബ്രാക്കറ്റിൽ 'മഡാക' എന്നെഴുതിയിരിക്കുന്നത് 'മസാക' എന്നു തിരുത്തി വായിക്കേണ്ടതാകുന്നു.

എഴുതിയിരിക്കുന്നുവല്ലോ' (മർക്കോസ് 14:27). '...എന്റെ ആടുകളെ പാലിക്ക...' (യോഹ. 21: 16), 'നിങ്ങൾ തെററിയുഴലുന്ന ആടുകളെപ്പോലെ ആയിരുന്നു, ഇപ്പോഴോ നിങ്ങളുടെ ആത്മാക്കളുടെ ഇടയനും അധ്യക്ഷനുമായവങ്കലേക്ക് മടങ്ങിവന്നിരിക്കുന്നു' (1 പത്രോസ് 2: 25) ഇത്യാദിവാക്യങ്ങൾ ചില ഉദാഹരണങ്ങൾ മാത്രമാണ്.

ഈ ചിത്രീകരണത്തിൽ അടങ്ങിയിരിക്കുന്ന തത്വം ശരിയായി ഗ്രഹിക്കുന്നതിന് പലസ്തീനിലെ ഇടയന്മാരുടെ ജീവിതരീതികൾ നാം മനസ്സിലാക്കേണ്ടിയിരിക്കുന്നു.

ഇടയൻ സൂര്യോദയത്തിനുമുമ്പുതന്നെ ഉണരും. വസ്ത്രാലങ്കാരങ്ങളൊന്നും അയാൾക്കില്ല. അവയ്ക്കുവേണ്ടി ചെലവഴിക്കാൻ അയാൾക്കു സമയവുമില്ല. ആടുകളെ മേയിക്കുകയാണ് അയാളുടെ കർത്തവ്യം. അതിനു പട്ടും കസവും പൊന്നും രത്നവും ഒന്നുമല്ല അയാൾക്കു വേണ്ടതു്. ഇവയൊക്കെ അയാളുടെ ജോലിക്കു പ്രതിബന്ധമാകുകയേയുള്ളു. ആട്ടുതോൽകൊണ്ട് ഉണ്ടാക്കിയ ഒരു പരുക്കൻ കുപ്പായം മാത്രമാണ് അയാളുടെ വസ്ത്രം. തണുപ്പു തടഞ്ഞുനിർത്താൻ തോലിന്റെ രോമമുള്ളവശം കുപ്പായത്തിന്റെ അകത്തുവരത്തക്കവിധമാണ് അതു തുന്നുന്നതു്. അതു കാഴ്ചയ്ക്കു ഭംഗിയുള്ളതല്ല. കാണികളെ അതു് ആകർഷിക്കയില്ല. പക്ഷെ വെയിലേററു നടക്കുമ്പോൾ തളർന്നുപോകുന്ന ആട്ടിൻകുട്ടികളെ കോരിയെടുത്തു് മാർവിടത്തോടു ചേർത്തു കിടത്താൻ മതിയായ കീശകൾ അതിനുണ്ടു്. ഇടയന്റെ കർത്തവ്യങ്ങളുടെ നിർവഹണത്തിനുപററിയ വസ്ത്രമാണ് അതു്.

ഇടയന്റെ തോളിൽ ഒരു തോൽസഞ്ചി തൂക്കിയിട്ടിരിക്കും. അതിലാണ് അയാളുടെ ഭക്ഷണത്തിനുള്ള വിഭവങ്ങൾ, അപ്പവും ഉണങ്ങിയ കായ്കനികളും നെയ്യും.

അയാളുടെ കൈയിൽ ഒരു വടിയും അരക്കെട്ടിൽ ഒരു കോലും സന്തത സഹചാരികളായിട്ടുണ്ട്. ഇടയന്റെ വടി കലാപാടവമുള്ള പണിക്കാർ ആരും ഉണ്ടാക്കിയതല്ല, അയാൾ തന്നെ കാട്ടിൽനിന്നു മുറിച്ചെടുത്തു ശരിപ്പെടുത്തിയതാണ്. അതു മററാരെയും കാണിക്കാനല്ല, സ്വന്തം ഉപയോഗത്തിനാണ്. ഇടയന്റെ വടി സാമാന്യം നീളമുള്ളതായിരിക്കും. അതിന്റെ ഒരു അററം വളഞ്ഞുമിരിക്കും. ഇടയൻ അതുകൊണ്ടാണ്, കൂട്ടംവിട്ടു മാറിപ്പോകുന്ന ആടുകളെ തഴുകിപ്പിടിച്ച് വീണ്ടും കൂട്ടത്തിൽ ചേർക്കുന്നതു്. കുണ്ടിലോ, പിളർപ്പുകളിലോ വീണുപോകുന്നവയെ കോരി എടുക്കുന്നതും വൃക്ഷങ്ങളുടെ ചില്ലികൾ ആടുകൾക്കു തിന്നാൻ ചായിച്ചുകൊടുക്കുന്നതും അതുകൊണ്ടു തന്നെയാണ്.

ഇടയന്റെ അരക്കെട്ടിൽ തിരുകിയിരിക്കുന്ന കോലിന്റെ ഒരു അററം ഉരുണ്ടു തടിച്ചിരിക്കും. ആടുകളെ പിടിക്കാൻ വരുന്ന വന്യമൃഗങ്ങളുടെയും കള്ളന്മാരുടെയും നേർക്കു പ്രയോഗിക്കാനുള്ള ആയുധമാണ് ഈ വടി.

ഇടയന് ഒരു കവിണയുമുണ്ട്. കവിണ കൊണ്ട് എറിയുന്നതിൽ അയാൾ വിദഗ്ധനാണ്. ആടുകളെ മേയിച്ചു നടന്ന ദാവീദ് ആദ്യത്തെ ഏറിനുതന്നെ ഗോല്യാത്തിന്റെ നെററി തകർക്കുകയുണ്ടായല്ലോ. കൃത്യം ലക്ഷ്യസ്ഥാനത്തു് എറിഞ്ഞുകൊള്ളിക്കാൻ ഒരു ഇടയനു കഴിയും. അയാളുടെ കവിണയിൽ തൊടുത്തു് എറിയുന്ന കല്ല്, അപഥസഞ്ചാരം ചെയ്തു് അകന്നുമാറിപ്പോകുന്ന ആടിന്റെ മൂക്കിനു തൊട്ടുമുമ്പിൽ ചെന്നു വീഴുകയും അതിനെ പിന്തിരിപ്പിക്കയും ചെയ്യും. പലസ്തീനിലെ ഇടയന്മാർക്ക് ആടുകളെ സൂക്ഷിക്കാൻ പട്ടികളില്ല. അവരുടെ കവിണയാണ് ആ ജോലി നിർവഹിക്കുന്നതു്.

ഇടയന്റെ ജീവിതം വളരെ ക്ലേശകരമായിരുന്നു. അയാൾ എപ്പോഴും അപകടമേഖലയിലാണു ജോലിചെയ്തിരുന്നതു്. മൃഗങ്ങളുടെയോ കള്ളന്മാരുടെയോ ആക്രമണം ഏതു വിനാഴികയിലും ഉണ്ടാകാം. സ്വജീവൻപോലും ബലികഴിക്കാൻ തയ്യാറായാണ് അയാൾ ആടുകളെ മേയിച്ചുകൊണ്ടിരുന്നതു്. പഴയ ഇടയന്മാരെ സമുദായം ബഹുമാനിച്ചിരുന്നില്ല. ആടുകളെ സംരക്ഷിക്കുന്നതിൽ ഉണ്ടാകുന്ന ബദ്ധപ്പാടുമൂലം, ഭക്ഷണം കഴിക്കുന്നതിനുമുമ്പ് കൈകഴുകുക മുതലായ ആചാരങ്ങൾ യഥാവിധി അനുഷ്ഠിക്കാൻ അവർക്കു സാധിക്കാതെവന്നതാണ് അവരെ മററുള്ളവർ തരംതാഴ്ത്താനുണ്ടായ കാരണം. എന്നാൽ തുറസ്സായ സ്ഥലങ്ങളിൽ ആകാശവിരിവിലെ നക്ഷത്രങ്ങളുടെ കീഴിൽ ആടുകളോടുകൂടെ അവയെ കാത്തുകിടന്ന ഇടയന്മാർക്കു ദൈവസാന്നിദ്ധ്യം അനുഭവപ്പെട്ടിരുന്നു. നമ്മുടെ കർത്താവിന്റെ ജനനം അവന്റെ മാതാവും വളർത്തപ്പനുംശേഷം ആദ്യം അറിഞ്ഞ മനുഷ്യർ ഇടയന്മാരായിരുന്നുവല്ലോ.

പൌരസ്ത്യദേശത്തു് ആടുകളെ വളർത്തിയിരുന്നതു് മുഖ്യമായും അവയുടെ പാലിനും രോമത്തിനും വേണ്ടിയായിരുന്നു, അവയുടെ മാംസത്തിനുവേണ്ടിയായിരുന്നില്ല. ഇടയൻ

എപ്പോഴും ആടുകളുടെകൂടെ ഉണ്ടായിരിക്കും. അവയെ പരിചരിക്കുന്നതിനും അവയുടെ രോമം കത്രിക്കുന്നതിനും പാൽ കറക്കുന്നതിനും മററും അയാൾ തുടർച്ചയായി എട്ടും ഒൻപതും വർഷം അവയുടെകൂടെ നടക്കും. അവയുടെകൂടെതന്നെ കിടക്കുകയും ചെയ്യും. പ്രഭാതവേളയിൽ ആടുകളെ കൂട്ടിൽനിന്നു് ഇറക്കിവിട്ടശേഷം, അവ എങ്ങോട്ടു പോകുന്നു, എന്തു ചെയ്യുന്നു എന്നൊന്നും അന്വേഷിക്കാതെ വൈകിട്ടു തിരിച്ചുവരുന്നെങ്കിൽ വരട്ടെ, ഇല്ലെങ്കിൽ വേണ്ട എന്നുവച്ചു് ഒരിടയനും ഏതെങ്കിലും സുരക്ഷിതസ്ഥാനത്തു കയറിപ്പററി വിശ്രമിച്ചിരിക്കയില്ലായിരുന്നു.

ഇടയനു് അയാളുടെ ആടുകളിൽ ഓരോന്നിനെയും നേരിട്ടറിയാം. ഓരോന്നിനും പേരുമുണ്ടു്. അവയെ 'അവൻ പേർചൊല്ലി വിളിച്ചുപുറത്തുകൊണ്ടുപോകുന്നു' (യോഹ. 10: 3) ഇടയൻ ആടുകളുടെ പിമ്പേയല്ല മുമ്പേയാണു നടക്കുന്നതു് (യോഹന്നാൻ 10: 4). ഇതു് ആടുകൾക്കു് അപകടം സംഭവിക്കാതിരിക്കാനുള്ള ഒരു മുൻകരുതലാണു്. വന്യമൃഗങ്ങളോ കള്ളന്മാരോ വഴിയിൽ എവിടെയെങ്കിലും പതിയിരിക്കുന്നുണ്ടോ എന്നു് പരിശോധിച്ചശേഷമാണു് ഇടയൻ ആടുകളെ അങ്ങോട്ടു നടത്തുന്നതു്. അപകടം ഉണ്ടായാൽ ആദ്യം നേരിടുന്നതു് ഇടയൻതന്നെയത്രെ. ഇടയൻ ആടുകളെയല്ല, ആടുകൾ ഇടയനെ ആണു് അനുഗമിക്കുന്നതു്. ആടുകളുടെ പുറകിൽനിന്നുകൊണ്ടു് അവ പോകുന്ന വഴിക്കു് അടിച്ചുവിട്ടേക്കുന്നതു് സാക്ഷാൽ ഇടയനു ചേരുന്നതല്ല. ഏതു മേച്ചിൽപുറത്തു തീററണമെന്നും ഏതു കിണററിൽനിന്നു് വെള്ളം കൊടുക്കണമെന്നും നിശ്ചയിക്കുന്നതു് ഇടയനാണു്.

മുമ്പിൽ നടക്കുന്ന ഇടയൻ പുറപ്പെടുവിക്കുന്ന ശബ്ദം കേട്ടാണു് ആടുകൾ അയാളെ അനുഗമിക്കുന്നതു്. 'ആടുകൾ അവന്റെ ശബ്ദം അറിഞ്ഞു് അവനെ അനുഗമിക്കും' (യോഹ. 10: 4). ഓരോ ഇടയനും അയാളുടേതായ പ്രത്യേക ശബ്ദമുണ്ടു്. ആ ശബ്ദം അവരവരുടെ ആടുകൾക്കു് അറിയാം. ആ ശബ്ദം കേൾക്കുമ്പോൾ ഇടയൻ നില്ക്കുന്നിടത്തേക്കു് ആടുകൾ ഓടിച്ചെല്ലും. രാത്രിയിൽ പല പററം ആടുകളെ ഒരേ കൂട്ടിൽ അടച്ചിട്ടാലും പ്രഭാതത്തിൽ അവയെ വേർതിരിക്കാൻ യാതൊരു പ്രയാസവുമില്ല. ഇടയന്മാർ അകലെ മാറിനിന്നു് അവരവരുടെ പ്രത്യേക ശബ്ദം പുറപ്പെടുവിക്കുമ്പോൾ ആടുകൾ അതതു് ഇടയന്റെ സമീപം ഓടിച്ചെന്നുകൊള്ളും. അന്യന്റെ ശബ്ദം അവ ചെവിക്കൊള്ളുകയില്ല. അതുകൊണ്ടു സ്വന്തമായ ശബ്ദമില്ലാത്ത ഒരു ഇടയനു് ആടുകളെ ശരിയായി മേയിക്കാൻ കഴിയുകയില്ല.

എച്ച്. വി. മോർട്ടൻ എന്ന ഒരു സഞ്ചാരി ഒരിക്കൽ അദ്ദേഹം കണ്ട ഒരു സംഭവം രേഖപ്പെടുത്തിയിട്ടുണ്ടു്. അയാൾ ഒരു ദിവസം ഒരു ഇടയനെയും കുറെ ആടുകളെയും കണ്ടുമുട്ടി. ആടുകൾ ഒരു കുന്നിൻചരിവിൽ മേഞ്ഞുകൊണ്ടിരിക്കയായിരുന്നു. അവയെ മറുവശത്തുള്ള മറെറാരു കുന്നിലേക്കു കൊണ്ടുപോകണമെന്നു് ഇടയൻ തീരുമാനിച്ചു. ആ രണ്ടു കുന്നുകൾക്കു മിടയ്ക്കു് വീതികുറഞ്ഞ ഒരു താഴ്‌വര ഉണ്ടായിരുന്നു. ഇടയൻ ആടുകൾ മേഞ്ഞുകൊണ്ടിരുന്ന കുന്നിൽനിന്നിറങ്ങി ആ താഴ്‌വര കുറുകെ കടന്നു്, മറുവശത്തുള്ള കുന്നിൽ കയറി. എന്നാൽ ആടുകൾ അതറിഞ്ഞില്ല. ഇടയൻ അയാളുടെ ശബ്ദം പുറപ്പെടുവിച്ചു. ആടുകൾ കേട്ടു. അവ തലപൊക്കിനോക്കി. പക്ഷെ അവ വീണ്ടും തലതാഴ്ത്തി തീററിതുടങ്ങി. അവിടെ നല്ല തീററി ഉണ്ടായിരുന്നു. ഇടയൻ മറെറാരു ശബ്ദം

# ആഹാബും ഇസബേലും നാബോത്തിൻെറ മുന്തിരിത്തോട്ടവും

(പി. യു. തോമസ്, പുതുപ്പള്ളി)

നാബോത്തു് ഒരു സാധാരണക്കാരനായ മനുഷ്യനായിരുന്നു. നല്ല അദ്ധ്വാനശാലിയായ ഒരു കർഷകൻ. ഐശ്വര്യരാജാവായ ആഹാബിൻെറ അരമനയുടെ സമീപത്തു് അവനു് ഒരു മുന്തിരിത്തോട്ടം ഉണ്ടായിരുന്നു. പടർന്നുപന്തലിച്ചു ഫലമേന്തിനിൽക്കുന്ന മുന്തിരിത്തോപ്പു കണ്ടപ്പോൾ രാജാവായ ആഹാബു് മോഹിച്ചുപോയതു് അതിശയമല്ല. അദ്ദേഹം അതു് ആവശ്യപ്പെട്ടു. എന്നാൽ തൻെറ പിതാക്കന്മാരുടെ അവകാശഭൂമി കൈവിടാൻ നാബോത്തു വിസമ്മതിക്കയാണുണ്ടായതു്. നാബോത്തു് കേവലം ഒരു പ്രജ. ആഹാബോ രാജാവു്.

---

പുറപ്പെടുവിച്ചു. അതു കേട്ടപ്പോൾ ആട്ടിൻപറ്റത്തിൻെറ തലവനായിരുന്ന ഒരു കൊററൻ—അവൻെറ കഴുത്തിൽ ഒരു മണികെട്ടിയിരുന്നു—തല ഉയർത്തിനോക്കി. ഇടയൻെറ രണ്ടാമത്തെ ശബ്ദം പിന്നെയും കേട്ട ആട്ടുകൊററൻ മേഞ്ഞുനിന്നിരുന്ന കുന്നിൻചരിവിൽനിന്നു താഴോട്ടു ചാടിയിറങ്ങി, താഴ്വര കടന്നു് എതിർവശത്തുള്ള കുന്നുകയറി ഇടയൻെറ സമീപത്തു ചെട്ടെന്നു് എത്തി. ഇടയനും ആ ആട്ടുകൊററനും ഒരു പാറക്കെട്ടിൻെറ പിന്നിൽ മറഞ്ഞുനിന്നു. അല്പം കഴിഞ്ഞപ്പോൾ ആട്ടിൻപററത്തിനു് എന്തോ ഒരു അസ്വസ്ഥത ഉണ്ടായതുപോലെ തോന്നി. നേതാവിൻെറ മണിയുടെ ശബ്ദം കേൾക്കുന്നില്ല; നേതാവിനെ കാണാനില്ല. അവയുഃ പരിഭ്രമമായി. അവ തീററിനിത്തി തല ഉയർത്തിനോക്കി. അപ്പോൾ അതാ കേൾക്കുന്നു ഇടയൻെറ ശബ്ദം. ആ ശബ്ദം അവയ്ക്കു് അറിയാം. അവ കൂട്ടത്തോടെ കുതിച്ചു താഴ്വരയിലേക്കിറങ്ങി മറുവശത്തെ കുന്നുകയറി ഇടയൻെറ അടുക്കൽ ചെന്നുചേർന്നു.

ഇടയൻ എപ്പോഴും അപകടത്തിൻെറ വക്കിലാണെന്നു മുമ്പു പറഞ്ഞല്ലോ. എന്നാൽ നല്ല ഇടയൻ സ്വന്ത ജീവൻ നഷ്ടപ്പെടുമെന്നു കണ്ടാലും ആടുകളെ വിട്ടു് ഓടിപ്പോവുകയില്ല. 'നല്ല ഇടയൻ ആടുകൾക്കുവേണ്ടി തൻെറ ജീവനെ കൊടുക്കുന്നു' (യോഹ. 10: 11).

പക്ഷെ എല്ലാ ഇടയന്മാരും നല്ലവരല്ല. ചില ഇടയന്മാർ മേയ്ക്കുന്നതു് അവരുടെ സ്വന്തം ആടുകളെ ആയിരിക്കുകയില്ല. അവർ കൂലിക്കാരായിരിക്കും. കൂലിക്കാർ രണ്ടു തരക്കാരുണ്ടു്. ഒന്നു് ആടുകളിൽനിന്നുള്ള വരുമാനത്തിൽ ഒരംശം പ്രതിഫലമായി പററുന്നവർ, മററതു് പ്രതിഫലം പണമായി പററുന്നവർ. കൂലി പണമായി പററുന്നവർക്കു് ആടുകളുടെ നഷ്ടംകൊണ്ടു് ആദായം കുറയുകയില്ല. ചെന്നായു് വരുന്നതു കണ്ടാൽ അവർ ആടുകളെ വിട്ടു് ഓടിക്കളയും (യോഹ. 10, 12).

ഇടയൻ രാത്രിയിൽ കിടന്നുറങ്ങുന്നതു് ആടുകളുടെ കൂട്ടിൻെറ വാതില്ക്കലാണു്. ആടുകൾക്കു് കൂട്ടിലേക്കു കയറുന്നതിനും അതിൽനിന്നു് ഇറങ്ങുന്നതിനും ഒരു വാതിൽ മാത്രമേ ഉണ്ടായിരിക്കുകയുള്ളു. ആ വാതിലിനു കുറുകെയാണു് ഇടയൻ കിടക്കുന്നതു്. ആടുകൾ പുറത്തിറങ്ങുന്നതിനോ, കള്ളന്മാരോ വന്യമൃഗങ്ങളോ അകത്തു കയറുന്നതിനോ ശ്രമിച്ചാൽ ഇടയൻ അറിയും. ആ വാതിലിൽക്കൂടി ഇറങ്ങുന്നതും കയറുന്നതും നിയന്ത്രിക്കുന്നതു് ഇടയൻെറ ശരീരമാണു്. ഇടയനാണു വാതിൽ (യോഹ. 10: 9).

എല്ലാ ദിവസവും വൈകിട്ടു് ആടുകളെ കോലിൻകീഴെ കടത്തുന്ന ഒരു പതിവുണ്ടു് (യെഹ. 20: 37). അവയെ കടത്തുമ്പോൾ, ഇടയൻ അയാളുടെ വടി ആടുകൾ കയറുന്ന വഴിയിൽ അല്പം താഴ്ത്തി വിലങ്ങിപിടിച്ചിരിക്കും. ആടുകൾ ഓരോന്നായിവന്നു് വടിയുടെ കീഴിൽ അല്പം ഒന്നു നിന്നശേഷം അകത്തു കടക്കണം. ആടുകൾ അങ്ങനെ കടക്കുന്നതിനിടയിൽ അവയെ ഓരോന്നിനെയും ഇടയൻ വാത്സല്യപൂർവ്വം തലോടുകയും മുറിവുകളോ ഒടിവുകളോ പററിയിട്ടുണ്ടോ എന്നും രോഗം വല്ലതും ബാധിച്ചിട്ടുണ്ടോ എന്നും പരിശോധിക്കയും ചെയ്യും.

മേൽ പ്രസ്താവിച്ചിട്ടുള്ളതിൽനിന്നു് ഒരു ഇടയനു് ആടുകളോടുള്ള സ്നേഹവും അവയെ ഓരോന്നിനെയും മേയ്ക്കുന്നതിൽ പ്രദർശിപ്പിക്കുന്ന സ്വാത്മപരിത്യാഗവും ധൈര്യവും ക്ഷമയും ദയയും ശുശ്രൂഷാശാന്തിയും വൈദഗ്ദ്ധ്യവും സ്പഷ്ടമാണല്ലോ. ഈ ഗുണഗണങ്ങളുടെ പൂർണ്ണതയാണു് നമ്മുടെ കർത്താവിൽ നാം കാണുന്നതു്.

('Jess as they Saw Him' എന്ന ഗ്രന്ഥത്തെ ഉപജീവിച്ചു)

നാബോത്തു തന്നെ ധിക്കരിച്ചു. രാജാവിനു് അതു സഹിച്ചുകൂടാ. നാബോത്തിനെ വകവരുത്താൻ ആഹാബിനു് ഒരു നിമിഷമേ വേണ്ടൂ. പക്ഷെ, സമൂഹത്തിൽ ഉന്നതസ്ഥാനിയായ രാജാവു് രാജനീതിക്കു വിരുദ്ധമായി പ്രവർത്തിച്ചുകൂടല്ലോ. ആഹാബിനു് ഒരു നിർബ്ബന്ധമുണ്ടു്, എന്തിലെങ്കിലും കണ്ണുവച്ചാൽ അതു നേടിയെടുക്കണം; ആരോടെങ്കിലും പകയുണ്ടെങ്കിൽ അവനെ വകവരുത്തണം. എന്നാൽ രാജാവു് അത്ര വലിയ ബുദ്ധിമാനാണെന്നു പറഞ്ഞുകൂടാ. അതിനെന്താ, അതിബുദ്ധിശാലിനിയും സൗന്ദര്യവതിയുമായ ഒരു ഭാര്യയുണ്ടു്, ഇസബേൽ. രാജ്ഞിയുടെ ബുദ്ധിശാലയിലാണ ഭരണതന്ത്രം കരു പിടിക്കുന്നതു്.

ആഹാബ് ഒരു സാധാരണക്കാരനല്ലല്ലോ. അയാൾക്കു വേണ്ടുവോളം മുന്തിരിത്തോട്ടവും സുഖോപകരണങ്ങളുമുണ്ടു്. എന്നാൽ നാബോത്തിന്റെ മുന്തിരിത്തോട്ടം അരമനയ്ക്കടുത്താകയാൽ അതു തനിക്കു് ഒരു ചീരത്തോട്ടമാക്കാം. അരമനയുടെ അന്തപ്പുരത്തിനും അതു് ഒരു മുതൽക്കൂട്ടായിരിക്കും. ആ മുന്തിരിത്തോട്ടത്തിനു പകരം അതിനെക്കാൾ നല്ല മുന്തിരിത്തോട്ടമോ നല്ല വിലയോ കൊടുക്കാൻ ആഹാബു തയ്യാറാണു്. പക്ഷെ നാബോത്തിന്റെ പിതാക്കന്മാരുടെ അവകാശഭൂമിയാണതു്. വർഷങ്ങളായി ആ കുടുംബം അനുഭവിച്ചുപോരുന്നതാണു്. അതു കൈവിട്ടുകളയുവാൻ നാബോത്തിനു മനസ്സില്ല.

രാജാവു് ആവശ്യപ്പെട്ടിട്ടു പ്രജ വഴങ്ങിയില്ല. ഇതു രാജാവിന്റെ അഭിമാനത്തെ ബാധിക്കുന്ന കാര്യമാണു്. രാജാവു കൊട്ടാരത്തിലെത്തി. ഭക്ഷണം കഴിക്കാതെ കട്ടിലിൽ കയറി മുഖം തിരിച്ചു കിടക്കയാണു്. പ്രിയതമ ഓടിയെത്തി. കാരണമാരാഞ്ഞു. രാജാവു കാര്യങ്ങളെല്ലാം പ്രിയപത്നിയെ ധരിപ്പിച്ചു. 'ഇത്രയുമേയുള്ളോ? അതിനു മാർഗ്ഗമുണ്ടു്'; ബുദ്ധിമതിയായ ഇസബേൽ പ്രശ്നപരിഹാരം എളുപ്പത്തിൽ കണ്ടുപിടിച്ചു. രാജാവു് എഴുന്നേററു ഭക്ഷണം കഴിച്ചു.

ഇസബേൽ എന്തു ചെയ്യുന്നോ? അവൾ ആഹാബിന്റെ ഒരു കല്പനയെഴുതിയുണ്ടാക്കി, നാബോത്തിന്റെ പട്ടണത്തിലെ പ്രധാനികൾക്കു് അയച്ചു. കാര്യമെന്തെന്നോ? ഒരു നോമ്പു പ്രഖ്യാപിക്കലും ഒരു യോഗംചേരലുമാണു്. രണ്ടും നല്ല കാര്യങ്ങളല്ലേ? ഇസബേൽ നല്ലവണ്ണം മുപ്പാൻ ചെയ്തു. കല്പനയെഴുതിയുണ്ടാക്കാനും യോഗം കൂട്ടുവാനും ഇസബേലിനുള്ള കഴിവു് ഒന്നു വേറെതന്നെ.

യോഗം ചേർന്നു. പട്ടണപ്രധാനികളെത്തി, ഒപ്പം നാബോത്തുമുണ്ടു്. നാബോത്തിനു മുഖ്യസ്ഥാനംതന്നെ കൊടുത്തിരുത്തി. മുൻകൂട്ടി ഏർപ്പാടാക്കിയപ്രകാരം നീചന്മാരായ രണ്ടാളുകൾ നാബോത്തിനെതിരെ യോഗത്തിൽ വ്യാജപ്രസ്താവന—കള്ളസാക്ഷി—പറഞ്ഞു. 'നാബോത്തു ദൈവത്തെയും രാജാവിനെയും ദുഷിച്ചു'. വന്നു കൂടിയവരുണ്ടോ ഉള്ളുകള്ളികളറിയുന്നു. അവർക്കു് ആലോചനായോഗത്തിലെ മെമ്പർ സ്ഥാനം എന്നതു് ബഹുമതിയല്ലേ. നാബോത്തിന്റെമേലുള്ള ആരോപണത്തെപററി ഒരു തെളിവെടുപ്പുപോലും കൂടാതെ അവനെ കല്ലെറിയാൻ യോഗം തീർപ്പുകല്പിച്ചു. ഇസബേൽ ചെയ്തതെന്താണു്? നോമ്പുനോക്കുവാൻ പ്രേരിപ്പിക്കയായിരുന്നില്ലേ? പ്രാർത്ഥനയോടുകൂടിയല്ലേ യോഗനടപടികളാരംഭിച്ചതും. യോഗത്തിൽ ഇസബേൽ സന്നിഹിതയാകപോലും ചെയ്തില്ല. നോമ്പിനോടുള്ള ഇസബേലിന്റെ ഭക്തി!

നാബോത്തിനെ കല്ലെറിഞ്ഞു. എന്തിനു്? അവൻ അവന്റെ പിതാക്കന്മാരുടെ അവകാശം കൈവിടാഞ്ഞതിനു്. അവൻ വർഷങ്ങളായി അത്യദ്ധ്വാനം ചെയ്തു വളർത്തിക്കൊണ്ടുവന്ന മുന്തിരിത്തോട്ടം! കഷ്ടം! ആ രണ്ടുപേരുടെ ശത്രുത്വം, നീതിമാനും, അദ്ധ്വാനശീലനുമായ നാബോത്തിനെ കഥാവശേഷനാക്കി.

'വിലയ്ക്കു തരുവാൻ മനസ്സില്ലാത്ത മുന്തിരിത്തോട്ടം ഇതാ! കൈവശപ്പെടുത്തിക്കൊൾക' ഇസബേൽ പറഞ്ഞു. അമ്പേ! ഇസബേലിന്റെ ബുദ്ധി!!

സമ്പന്നനായ ആഹാബ് ദരിദ്രനായ നാബോത്തിന്മേൽ വരിച്ച വിജയം! തന്റെ പ്രതിയോഗി നശിച്ചുകഴിഞ്ഞു. ഇനി മുന്തിരിത്തോപ്പു് നിഷ്പ്രയാസം കൈവശപ്പെടുത്താം. ഒരു പ്രതിബന്ധവുമില്ല. ആഹാബു് അവിടേക്കു തിരിച്ചു.

ഇതാ മാർഗ്ഗത്തിൽ ഉഗ്രമായ നേത്രങ്ങളോടും പാറിപ്പറക്കുന്ന മുടികളോടുംകൂടി രോമക്കുപ്പായധാരിയായ ഒരു ദീർഘകായൻ നിൽക്കുന്നു! രാജാവിനു് ആളെ മനസ്സിലായി. തിശ്ബ്യനായ ഏലിയാ! —ദൈവമനുഷ്യൻ!

'നീ കൊല ചെയ്കയും കൈവശമാക്കുകയുംചെയ്തുവോ'? മുഖവുരകൂടാതെ ഏലിയാ ചോദിച്ചു. 'നായ്ക്കൾ നാബോത്തിന്റെ രക്തം നക്കിയ സ്ഥലത്തുവച്ചുതന്നെ നിന്റെ രക്തവും നക്കിക്കളയും' ഏലിയാ പറഞ്ഞു. ഇതു യഹോവയുടെ കല്പനയാണു്.

'എന്റെ ശത്രുവേ! നീ എന്നെ കണ്ടെത്തി

# ഓർത്തിരിക്കേണ്ട ചില കാര്യങ്ങൾ

(യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ)

ഇപ്പോൾ നമ്മുടെ കർത്താവിന്റെ വിശുദ്ധ നോമ്പിലേക്കു നാം പ്രവേശിച്ചിരിക്കുന്ന മഹനീയ സന്ദർഭമാണല്ലോ. നോമ്പു സംബന്ധിച്ചും ശുശ്രൂഷകൾ സംബന്ധിച്ചും പല സംശയങ്ങളും ചിലർ എഴുതി ചോദിക്കാറുണ്ട്. ആചാരങ്ങളും ശുശ്രൂഷകളും ഐകരൂപ്യത്തിലിരിക്കണമെന്നുള്ള ആഗ്രഹംകൊണ്ടാണ് അങ്ങനെ ചോദിക്കാറുള്ളതു്. എല്ലാ കാര്യത്തിനും കർശനമായ ഐകരൂപ്യം പാലിക്കുക സാദ്ധ്യമല്ല. അതിന്റെ ആവശ്യവുമില്ല. എങ്കിലും പാലിക്കാവുന്നിടത്തോളം സാധിക്കുമെങ്കിൽ നല്ലതുതന്നെ. പലതും മുൻപിതാക്കന്മാർ തന്നെ നടത്തിയിരുന്നതിൽ ഐകരൂപ്യം കാണുവാൻ സാധിച്ചിട്ടില്ല. ഒരാൾ ഒരു പ്രാവശ്യം നടത്തിയ ശുശ്രൂഷ പിന്നീടൊരിക്കൽ ആ ആൾതന്നെ ഏതെങ്കിലും മനോധർമ്മം ഉപയോഗിച്ചു് വല്ല Adjustment-ം വരുത്തി വ്യത്യാസപ്പെടുത്തി നടത്തിയെന്നു വന്നേക്കാം. എന്നാൽ അടിസ്ഥാനപരമായി തെററുകൾ സംഭവിക്കാതിരിക്കുവാനാണ് ശ്രദ്ധിക്കേണ്ടതു്.

നോമ്പിൽ ചില ലാഘവങ്ങൾ അടുത്ത കാലത്തു് സഭയിൽ വരുത്തിയതിന്റെ പേരിൽ ചിലർ നോമ്പിന്റെ ആചാരങ്ങൾ പരിപൂർണ്ണമായി ഉപേക്ഷിച്ചിട്ടുള്ളതായി അറിയുന്നു. ശിക്ഷണജീവിതമെന്ന നിലയിൽ നോമ്പിന്റെ കാര്യങ്ങൾ ക്രമീകരിക്കുവാൻ സഭയ്ക്കു് അധികാരവും അവകാശവും ഉണ്ട്. എന്നാൽ നോമ്പു് നിശ്ശേഷം ഇല്ലാതാക്കുവാൻ സഭയ്ക്കു് അധികാരമില്ല. സഭയോടുള്ള കടപ്പാടു് എന്ന നിലയിൽ നാം നിർവ്വഹിക്കേണ്ടതായ കാര്യങ്ങളിൽ കരുണാപൂർവ്വം വിട്ടുവീഴ്ചകൾ ചെയ്തുതരുവാൻ സഭയ്ക്കു് അധികാരമുണ്ട്. എന്നാൽ നോമ്പു് നിശ്ശേഷം ഇല്ലാതാക്കുവാൻ സഭയ്ക്കു് അധികാരമില്ല. ഒരു വിധത്തിലല്ലെങ്കിൽ മറെറാരു വിധത്തിൽ ഒരു വർജ്ജനാശീലവും, സ്വയനിയന്ത്രണവും, ആത്മതപനവും ക്രിസ്തീയജീവിതപാന്ഥയിൽ ഉൾക്കൊള്ളിച്ചിരിക്കേണ്ടതു് ആത്മികവളർച്ചയ്ക്കു് അത്യന്താപേക്ഷിതമാണ്. ശരീരത്തിന്റെ വളർച്ചയ്ക്കു ഭക്ഷണം, വെള്ളം, സ്നേഹദ്രവ്യങ്ങൾ, വ്യായാമം എന്നിവയും, രോഗമുണ്ടെങ്കിൽ ഔഷധം, പത്ഥ്യാചരണം എന്നിവയും ആവശ്യമായിരിക്കുന്നതുപോലെ ആത്മീയവളർച്ചയ്ക്കു് പ്രാത്ഥന, ധ്യാനം, വേദവായന എന്നിവയും, പാപമാകുന്ന രോഗത്തിന്മേൽ നിയന്ത്രണം കിട്ടുന്നതിനു് വർജ്ജനാശീലവും ഇച്ഛാസംയമനവും ഉണ്ടായിരിക്കേണ്ടതു് അത്യാവശ്യമാണ്. നോമ്പും പ്രാത്ഥനയുംമൂലം സിദ്ധിക്കുന്ന ആത്മസംസ്ക്കരണവും ദിവ്യസാന്നിദ്ധ്യബോധവും വേറൊന്നുകൊണ്ടു ലഭിക്കയില്ല. ആത്മസംസ്ക്കരണവും ദൈവികാനുഭവങ്ങളും ആരും സമ്പാദിക്കേണ്ട എന്നു സഭ കല്പിക്കുകയില്ല. അതിനുള്ള മാർഗ്ഗങ്ങളെ സഭ തടയുകയില്ല. എന്നാൽ അവയെ ക്രമീകരിക്കുവാൻ സഭയ്ക്കു് അധികാരമുണ്ട്. എന്നാൽ പല ആളുകളും തെററിധരിക്കുന്നതു് നോമ്പിനെ ഇല്ലാതാക്കുവാൻ സഭയ്ക്കു് അധികാരമുണ്ടെന്നാണ്.

---

യോ'? രാജാവു് അമർഷപൂർവ്വം ചോദിച്ചു.

'അതേ, ഞാൻ നിന്നെ കണ്ടെത്തി. യഹോവയ്ക്കു് അനിഷ്ടമായുള്ളതു ചെയ്വാൻ നീ നിന്നെ വിററുകളഞ്ഞു'.

ആഹാബ് മാന്യനും ധനികനും രാജാവുമായിരുന്നു; സ്വതേ അത്ര ചീത്തയുമായിരുന്നില്ല. പക്ഷെ, അവൻ യഹോവയ്ക്കു് അനിഷ്ടമായുള്ളതു ചെയ്വാൻ കപടകുടിലയായ ഇസബെലിനു തന്നെത്തന്നെ വിററുകളഞ്ഞു.

ഇസ്രായേലിൽ പല രാജാക്കന്മാർ ഉണ്ടായിട്ടും യഹോവയ്ക്കു് അനിഷ്ടമായുള്ളതു ചെയ്വാൻ തന്നെത്താൻ വിററുകളഞ്ഞ ആഹാബിനെപ്പോലെ ആരും ഉണ്ടായിട്ടില്ല. അതിനു് അവനെ ഉത്സാഹിപ്പിച്ചതു് ഇസബേലായിരുന്നു. ഇസബേൽ നോമ്പുനോക്കുവാനാണ പ്രേരിപ്പിച്ചതു്. ഇസബേലിന്റെ ഭക്തിയും നോമ്പും! പട്ടണപ്രധാനികളുടെ കണ്ണിൽ മണ്ണിട്ടു യോഗത്തെക്കൊണ്ടു് അനുകൂലതീരുമാനമെടുപ്പിക്കാൻ അവൾക്കു സാധിച്ചു. പക്ഷെ, ദൈവത്തെ കബളിപ്പിക്കുവാൻ സാദ്ധ്യമായിരുന്നില്ല എന്നു് അനന്തരസംഭവങ്ങൾ തെളിയിച്ചു. ഇസബേലിന്റെ ബുദ്ധിയുടെയും ഭക്തിയുടെയും തന്ത്രത്തിന്റെയും നോമ്പിന്റെയും ചില അനുകരണങ്ങൾ പില്ക്കാലത്തും സൂക്ഷ്മദൃക്കുകൾക്കു കാണാവുന്നതാണ്.

വാർദ്ധക്യം, രോഗം എന്നീ അവശതകളിൽ പെട്ടിരിക്കുന്നവർക്ക് മുമ്പേതന്നെ നോമ്പാചരണത്തിൽ വേണ്ട സൗജന്യങ്ങൾ അനുവദിച്ചിട്ടുണ്ട്. ഇക്കാലത്ത് യുദ്ധകാലപരിതസ്ഥിതികൾ, ആഹാരദൗർലഭ്യം, അസഹനീയമായ ഉഷ്ണകാലം എന്നിവയെ പരിഗണിച്ചാണ് സൗജന്യങ്ങൾക്കുവേണ്ടി പലരും മുറവിളി കൂട്ടിക്കൊണ്ടിരുന്നത്. വ്യത്യസ്തപരിതസ്ഥിതികളിൽപ്പെട്ടവർ സൗജന്യം അർഹിക്കുന്നുവെങ്കിലും സാധാരണപരിതസ്ഥിതികളിൽ ഇന്നും കഴിയുന്നവർക്ക് നോമ്പാചരണം ഒരു ബുദ്ധിമുട്ടായിത്തീർന്നിട്ടില്ല. നോമ്പാചരണം ഇല്ലെങ്കിലാണ് അവർക്ക് ബുദ്ധിമുട്ടുള്ളത്. അനേകം സുറിയാനിക്രിസ്ത്യാനി കുടുംബങ്ങളും നോമ്പാചരണസംബന്ധമായ സൗജന്യം ഒന്നും കൂടാതെതന്നെ പഴയ രീതിയിൽ നോമ്പാചരിക്കുന്നതായി അറിയാം. പ്രത്യേകിച്ചും സസ്യഭക്ഷണങ്ങൾ ധാരാളമുള്ള ഈ കാലയളവിൽ നോമ്പ് ഒരു പ്രയാസമേറിയ പ്രശ്നമാകുന്നില്ല. നോമ്പല്ലാത്തപ്പോഴും സാധാരണക്കാർ മത്സ്യമാംസാദികളൊ, മുട്ടയോ, നെയ്യോ ഉപയോഗിച്ചല്ല കഴിയുന്നത്. അതുകൊണ്ട് പഴയ രീതിയിൽ നോമ്പാചരിക്കുന്നതിനു വലിയ പ്രയാസമില്ലാത്തവർ അപ്രകാരംതന്നെ നടത്തുന്നതാണ് അന്തസ്സും അഭിമാനവും. മനസ്സിനും ശരീരത്തിനും ഒരു പുത്തനുണർവും ചിന്തകൾക്ക് കൂടുതലായ വെളിച്ചവും നോമ്പുമൂലം സിദ്ധിക്കുന്നു. നോമ്പുകാരെക്കാൾ നോമ്പില്ലാത്തവരിലാണ് രോഗങ്ങളും വ്യാധികളും കൂടുതലായി കാണുന്നത്. ഹൈന്ദവർ, മഹമ്മദീയർ മുതലായവർ അവരുടെ നോമ്പാചരണത്തിൽ യാതൊരു ലാഘവവും വരുത്തിയിട്ടില്ല. മാറിവരുന്ന വ്യവസ്ഥിതികളും വ്യത്യസ്തങ്ങളായ ചുററുപാടുകളും അവക്കും ഉണ്ടെങ്കിലും ഇവയൊന്നും വ്യത്യാസപ്പെടുത്തേണ്ട ആവശ്യം ഉണ്ടായിട്ടില്ല.

## നോമ്പിന്റെ നമസ്ക്കാരങ്ങൾ

സാധാരണദിവസങ്ങളിൽ ഏഴു യാമങ്ങളിലെ നമസ്ക്കാരം രണ്ടു നേരമായിട്ടും, മൂന്നുനോമ്പിലും വലിയനോമ്പിലും ഏഴു യാമങ്ങളിലെ നമസ്ക്കാരം മൂന്നു നേരമായിട്ടും നടത്തുന്നു. വീടുകളിൽ ഉപയോഗിക്കുന്ന പ്രാത്ഥനയുടെ ക്രമീകരണവും അങ്ങനെയാണ്. വലിയനോമ്പിൽ ഒരാഴ്ചയിലെ ഉപവാസദിവസങ്ങൾ ശനിയും ഞായറും ഒഴിച്ചുള്ള ദിവസങ്ങളാണ്. ശനിയും ഞായറും ഭക്ഷണനോമ്പും മററു വ്രതങ്ങളും ലംഘിക്കുന്നില്ല എങ്കിലും ഉപവസിക്കുവാൻ പാടില്ല. ആ ദിവസങ്ങളിൽ വി. കുർബ്ബാന ചൊല്ലേണ്ടതുമാണ്. ഉപവാസദിവസങ്ങളിൽ മാത്രമേ നോമ്പിന്റേതായ നമസ്ക്കാരങ്ങൾ ഉപയോഗിക്കാൻ പാടുള്ളു. അതായതു ഞായറാഴ്ച കഴിഞ്ഞുവരുന്ന സന്ധ്യമുതൽ വെള്ളിയാഴ്ച ഉച്ചവരെ നോമ്പിന്റെ നമസ്ക്കാരവും, വെള്ളിയാഴ്ച കഴിഞ്ഞുവരുന്ന സന്ധ്യമുതൽ ഞായറാഴ്ച കുർബ്ബാനവരെ സാധാരണനമസ്ക്കാരവും മതി. ഈ കാര്യം പലർക്കും അറിയാൻ പാടില്ല. ഉച്ചയ്ക്കുള്ള നമസ്ക്കാരം കുമ്പിടീലും ഉപവാസദിവസങ്ങളിലെ നമസ്ക്കാരത്തിനുള്ളതാണ്.

പാതിനോമ്പിനും നാല്പതാംവെള്ളിയാഴ്ചയും നമസ്ക്കാരം നോമ്പിന്റേതുതന്നെയാണ്. എന്നാൽ രാത്രിപ്രാത്ഥനയിൽ 'നാം ദൈവത്തിന്റെ മക്കളായിത്തീരുവാൻ', മറിയാം പറഞ്ഞതെന്തെന്നാൽ', 'സഹോദരന്മാർ ഒരുമിച്ചുവസിക്കുന്നതു'' എന്നിവയും 'ത്രിത്വത്തിനു സ്തുതി' എന്നതു കഴിഞ്ഞു ദൈവമാതാവിന്റെയും പരിശുദ്ധന്മാരുടെയും, മരിച്ചുപോയവരുടെയും കുക്കിലിയോനുകളും നടത്തേണ്ടതാണ്. ആറാം മണിയുടെ പ്രാത്ഥന നോമ്പിന്റേതുതന്നെ. ഞായറാഴ്ച നമസ്ക്കാരത്തിലുള്ള ആറാം മണിയുടെ പ്രാത്ഥന നടത്തി പഴമവായനയും തുടന്നു കുർബ്ബാനയും നടത്തുന്നു.

പള്ളികളിൽ വിശേഷദിവസങ്ങളിൽ നമസ്കാരങ്ങൾ നടത്തുന്ന അവസരങ്ങളിൽ സമയക്കുറവുള്ളപ്പോൾ പ്രമിയോൻ, ഏവൻഗേലിഎന്നിവ ചിലർ വിടാറുണ്ടെങ്കിലും മററു ഭാഗങ്ങൾ നടത്താതിരിക്കുന്നതു ശരിയല്ല. ഞായറാഴ്ചകളിലും പെരുന്നാളുകളിലും പ്രഭാതത്തിന്റെ പ്രമിയോൻ ദീർഘമായി തോന്നിയാൽ അന്നത്തെ രാത്രിയുടെ പ്രമിയോനോ മൂന്നാംമണിയുടെ പ്രമിയോനൊ എടുത്തുചൊല്ലാം. എന്നാൽ ഹാശായുടെ പ്രമിയോൻ ഒരു സമയത്തേതു വേറൊരു സമയത്തു ചൊല്ലുന്നതു ശരിയല്ല. സ്ഥലത്തിന്റെയൊ സമയത്തിന്റെയൊ പരിമിതി നമ്മെ അനുവദിക്കാത്തപ്പോൾ ശുശ്രൂഷകളിലെ കാര്യമായ സംഗതികൾ വിട്ടുകളയാതെ യുക്ത്യാനുസരണം ചെറുക്കേണ്ട സംഗതികൾ ഉണ്ട്. സൂഗീസോ, മദ്റശ്ത്തൊ മുതലായ വർണ്ണനാഭാഗങ്ങൾ മുഴുവനായൊ ഭാഗികമായൊ നടത്താവുന്നതാണ്. ഹാശായുടെ നമസ്ക്കാരത്തിലും, ദുഃഖവെള്ളിയാഴ്ചയിലും ബോവൂസാകൾ കഴിഞ്ഞു ഇപ്രകാരം പല പേരുകളിലുള്ള സൂഗീസോകൾ ഉണ്ട്. അവ

മുഴുവൻ ചൊല്ലുന്നതു നല്ലതാണെങ്കിലും അതിനു സൗകര്യമില്ലാത്തപ്പോൾ ചുരുക്കാവുന്നതാണ്. മററു ഭാഗങ്ങൾ ചുരുക്കുവാൻ പാടുള്ളതല്ല. ചുരുക്കാവുന്ന ഭാഗങ്ങൾ ചുരുക്കിയതുകൊണ്ട് അതിന്റെ പേരിൽ പട്ടക്കാരൻ തെററുകാരനായിത്തീരുന്നില്ല. 'ആ അച്ചൻ മുഴുവൻ ചൊല്ലിയില്ല' എന്നു ചിലർ പരാതി പറഞ്ഞു കേൾക്കാറുണ്ട്. അതു് നമ്മുടെ ആരാധനാക്രമത്തിന്റെ ക്രമീകരണത്തെക്കുറിച്ചുള്ള അജ്ഞതകൊണ്ടാണ്. എന്നാൽ വിട്ടുകളയാൻ പാടില്ലാത്ത ഭാഗങ്ങൾ വിട്ടുകളയുന്നതു നീതീകരിക്കുവാൻ നിവൃത്തിയില്ല. യൽദാ, ക്യംതാ മുതലായ പെൻകീസാനമസ്ക്കാരങ്ങളിലും വിവാഹക്കുദാശ, ശവസംസ്ക്കാരശുശ്രൂഷ മുതലായവയിലും സുഗീസോകൾ എന്ന വിഭാഗത്തിലുള്ള പ്രാത്ഥനകൾ ഉണ്ട്. അവയും ചുരുക്കി നടത്തുന്നതാണല്ലൊ.

## ശുശ്രൂഷകളുടെ ക്രമീകരണങ്ങൾ

പലരും അഭിപ്രായവ്യത്യാസങ്ങളും വിമർശനങ്ങളും നടത്താറുള്ളതാണ് നമ്മുടെ ശുശ്രൂഷകൾ നടത്തുന്നതിൽ ചില പാകപ്പിഴകൾ വന്നുകൂടുന്നുണ്ടെന്നുള്ളതു്. ചില വിമർശനങ്ങൾ ശരിയായും ചിലവ അസ്ഥാനത്തായുംവരും. ചില ശുശ്രൂഷകളുടെ സമയത്തെക്കുറിച്ച് ചിലർ ആശങ്ക കാണിക്കാറുണ്ട്. പ്രദക്ഷിണങ്ങൾ ഉള്ള ശുശ്രൂഷകൾ മിക്കവാറും വി. കർബ്ബാനക്കു മുമ്പായിട്ടാണ് നടത്തുന്നതു്. ഉദാ. യൽദാ, ദനഹാ, ഊശാന, ഉയിർപ്പ് എന്നിവ. എന്നാൽ ചിലർ ദനഹായും, ഊശാനയും വി. കർബ്ബാനയിൽ 'ബസ്മൽക്കൊ' കഴിഞ്ഞു നടത്താറുണ്ട്. എന്നുവിചാരിച്ച് ഒരു ലംഘനമോ തെററോ ചെയ്യുതായി കരുതുന്നില്ല. അതിനുള്ള സൗകര്യത്തെപ്രതിയായിരിക്കും അങ്ങനെ ചെയ്യുന്നതു്. 'ദനഹായുടെ ശുശ്രൂഷ രാത്രിപ്രാത്ഥന രണ്ടാം കൗമാകഴിഞ്ഞു' നടത്തുന്നു' എന്നു് ഒരു പുരാതനകൈയെഴുത്തുപ്രതിയിൽ കാണാനിടയായി. അതുകൊണ്ടായിരിക്കാം 'രാക്കുളി' പെരുന്നാൾ എന്നു പേരുണ്ടായതു്. ഊശാനയുടെ ശുശ്രൂഷ നടത്തിക്കഴിഞ്ഞു് എല്ലാവരുംകൂടി കുരുത്തോലയും പിടിച്ച് പ്രദക്ഷിണം നടത്തുന്നതായും അറിഞ്ഞിട്ടുണ്ട്.

ദുഃഖവെള്ളിയാഴ്ചയാണ് പലരുടെയും വിമർശനവിഷയമായ ദിവസം. പ്രത്യേകിച്ച് ദുഃഖവെള്ളിയാഴ്ചമാത്രം പള്ളിയിൽവരുന്ന 'ആണ്ടുന്മാ'രാണ് വിമർശകമുഖ്യന്മാരായിത്തീരുന്നതു്.

## ദുഃഖവെള്ളിയാഴ്ച പ്രദക്ഷിണം

മൂന്നാംമണിയുടെയോ ആറാംമണിയുടെയോ നമസ്ക്കാരം കഴിഞ്ഞു് പ്രദക്ഷിണം നടത്തണമെന്നു് ക്രമത്തിൽ പറയുന്നുണ്ട്. പ്രദക്ഷിണശേഷം കാപ്പയെല്ലാം ഊരി ബാക്കി നമസ്ക്കാരങ്ങൾ നടത്തിയിട്ട വീണ്ടും കാപ്പയിട്ടു സ്ലീബാവന്ദന നടത്തണം. നമസ്ക്കാരമെല്ലാം തികച്ചിട്ട കാപ്പ ധരിച്ച് പ്രദക്ഷിണം നടത്തി തുടർന്നു സ്ളീബാവന്ദന നടത്തുന്ന പതിവും നിലവിലുണ്ട്. ഇന്നതു തെററു് ഇന്നതു് ശരി എന്നു് വിധിക്കേണ്ട ആവശ്യമില്ല. ദുഃഖവെള്ളിയാഴ്ചശുശ്രൂഷ അഴിക്കകത്തു നടത്തിയാൽ മതി. സ്ഥലസൗകര്യത്തെപ്രതി ചിലർ മദ്ബഹായിലും നടത്തും.

## കരിശുകമ്പിടീൽ

ഓരോരുത്തരായി വന്നു കരിശു മുത്തിപ്പോകുന്ന ഒരു പതിവു് അനേകസ്ഥലങ്ങളിലും ഉണ്ട്. 'സൊഗദീനാൻ' ചൊല്ലുമ്പോൾ കുരിശിങ്കൽ പട്ടക്കാരൻ ധൂപംവെച്ചു കമ്പിടുകയും തൽസമയം ജനങ്ങൾ അവരവർ നില്ക്കുന്ന സ്ഥാനങ്ങളിൽ കമ്പിടുകയും ചെയ്യുന്ന പതിവും ഉണ്ട്. ഇപ്പോൾ നിലവിലിരിക്കുന്ന പാമ്പാക്കുട നടപടിപുസ്തകത്തിൽ കാണുന്നതും അങ്ങനെയാണ്. കുരിശു കമ്പിടീലും രണ്ടാമത്തെ പ്രദക്ഷിണവും കഴിഞ്ഞിട്ടാണ് 'ഹൗദമാലാഖെ' ചൊല്ലിയുള്ള സ്ലീബാആഘോഷം ക്രമത്തിൽ കാണുന്നതു്. എന്നാൽ 'ഹൗദമാലാഖെ' ചൊല്ലിയുള്ള ആഘോഷണം കഴിഞ്ഞാണ് രണ്ടാമത്തെ പ്രദക്ഷിണത്തിന്റെ ഗീതം പഴയ പുസ്തകങ്ങളിൽ കിടന്നിരുന്നതു്. അതുകൊണ്ട് ആ സമയത്തു് പ്രദക്ഷിണം നടത്തുന്നവരുമുണ്ട്. ഇപ്പോൾ നടന്നുവരുന്നവയെ ചുരുക്കത്തിൽ കാണിക്കാം.

a) കരിശുകമ്പിടീൽ- പ്രദക്ഷിണം—സ്ലീബാ ആഘോഷം.

b) കരിശുകമ്പിടീൽ—സ്ലീബാ ആഘോഷം—പ്രദക്ഷിണം.

c) സ്ലീബാആഘോഷം — കരിശുകമ്പിടീൽ—പ്രദക്ഷിണം

d) സ്ലീബാആഘോഷം—പ്രദക്ഷിണം — കരിശുകമ്പിടീൽ.

ഇവയിൽ ഇന്നതു തെറെറന്നോ ഇന്നതു ശരിയെന്നോ പറയാനില്ല. ചിലർ ശുശ്രൂഷകളെല്ലാം കഴിഞ്ഞു് കമ്പിടീൽ നടത്താൻവേണ്ടി വേറൊരു കുരിശു ഉപയോഗിക്കുന്നതായും കണ്ടിട്ടുണ്ട്. (ആഘോഷിക്കുന്ന കുരിശി

# വാർത്തകളും കുറിപ്പുകളും

## യാത്രയയപ്പ്

ന്യൂയോർക്ക്, ജന. 10—ന്യൂയോർക്കിൽ വേദശാസ്ത്രസംബന്ധമായ ഉപരിപഠനം ചെയ്തുകൊണ്ടിരുന്ന ഡീക്കൻ കെ. സി. ജോർജ്ജ്, അവിടത്തെ പഠിത്തം പൂർത്തിയാക്കിയശേഷം പെൻസിൽവേനിയായിലേക്കു പോയിരിക്കുന്നു. അദ്ദേഹത്തിൻെറ ബഹുമാനാർത്ഥം ജനുവരി 4–ാം തീയതി ന്യൂയോർക്ക് യൂണിയൻ തിയോളജിക്കൽ സെമിനാരിയിൽ കൂടിയ യോഗത്തിൽ റവ. കെ.കെ. ചെറിയാൻ (സി.എസ്സ്.ഐ) ആദ്ധ്യക്ഷം വഹിക്കുകയും, ഡീക്കൻ ജോൺമാത്യൂസ്, ഡീക്കൻ എൻ. കെ. ചെറിയാൻ എന്നിവർ പ്രസംഗിക്കുകയും ചെയ്തു. ശെമ്മാശ്ശൻ, യാത്രയയപ്പംഗങ്ങൾക്കു സമുചിതമായി മറുപടി പറഞ്ഞു. ഇദ്ദേഹം പി. എച്ച് ഡി. ക്ക് ഇപ്പോൾ Research ചെയ്തുകൊണ്ടിരിക്കയാണ്.

ങ്ങൾതന്നെ കുമ്പിടുകയായിരിക്കും നല്ലതു്.)

## രണ്ടാമത്തെ പ്രദക്ഷിണം

ഇങ്ങനെയൊരു ചടങ്ങുതന്നെ നമ്മുടെ ചില പുരാതന പള്ളികളിൽ ഇല്ല. ഉള്ളടത്തുതന്നെ പള്ളിയകത്തുകൂടെ ഒരു പ്രദക്ഷിണമായിട്ടാണു നടത്തുന്നതു്. എന്നാൽ പുതിയ നടപടിക്രമത്തിൽ ഇതു് എത്രയും ആഡംബരമായി പള്ളിക്കു പുറമെ നടത്തേണ്ടതാണെന്നു പറയുന്നു.

പള്ളിയകത്തു നടത്തുമ്പോൾ clockwise ആയി രണ്ടും anticlockwise ആയി ഒന്നും ഇങ്ങനെ എണ്ണം മൂന്നു തികയ്ക്കുന്നു. ചിലർ ഒരു പ്രാവശ്യംമാത്രം നടത്തുന്നു.

## കബറടക്കശ്ശുശ്രൂഷ

പലരും രഹസ്യമായി നടത്തിയിട്ടു മാലാഖമാരുടെ സ്തുതിപ്പു മുതൽ പരസ്യമായി നടത്തുന്നു. എന്നാൽ രഹസ്യമായി നടത്തണമെന്നു ക്രമത്തിൽ നിർദ്ദേശമില്ല. അതുകൊണ്ടു് മുഴുവനും പരസ്യമായിത്തന്നെ അനേകരും നടത്തുന്നു.

പ്രധാന സംഗതികളിലുള്ള ഐകരൂപ്യം നഷ്ടപ്പെടുത്താതെതന്നെ സ്ഥലത്തിനും സമയത്തിനും യോജിച്ചവിധത്തിൽ ആരാധനകൾ ഹ്രസ്വമാക്കാം. ദുഃഖവെള്ളിയാഴ്ച സന്ധ്യവരെ ശുശ്രൂഷകൾ ചിലയിടങ്ങളിൽ നീണ്ടുപോകും. 3, 3 1/2 മണിയോടു ശുശ്രൂഷകൾ അവസാനിപ്പിക്കുന്നതിൽ ഒരു തെററുമില്ല. കൂടുതൽ സമയം ഭക്തിയിൽ കഴിക്കണമെന്നുള്ളവർ അങ്ങനെ ചെയ്യട്ടെ ശുശ്രൂഷകൾ ജനങ്ങൾക്കു് ഒരു ഭാരമായിത്തീരരുതെന്നുള്ള തത്വം ഏവരും പാലിക്കേണ്ടതാണു്.

---

## പെരുനാളും വാർഷികവും

നെടുമാവു് സെൻറു് പോൾസ് പള്ളിയിലെ പെരുനാൾ 1970 ജനുവരി 16—ം 17—ം തീയതികളിൽ നടത്തപ്പെട്ടു. 16–ാം തീയതി വാഴൂർ സെൻറു് പോൾസ് സ്കൂൾ അങ്കണത്തിൽ വച്ചു നടത്തപ്പെട്ട സന്ധ്യാപ്രാർത്ഥനയെ തുടർന്നു റവ. ഫാ. സി. ഓ. വറുഗീസ് പ്രസംഗിക്കയും അനന്തരം പള്ളിയിലേക്കു ഗംഭീരമായ റാസ നടത്തപ്പെടുകയും ചെയ്തു. 17–ാം തീയതി ഫാ. സി. ഓ. വറുഗീസ്, ഫാ. സി. ഐ. ജേക്കബ്, ഫാ. ററി. വി. ജോർജ്ജ് എന്നിവർ ചേർന്നു മൂന്നിന്മേൽ കുർബാന അർപ്പിച്ചു. ഉച്ച കഴിഞ്ഞു് ഇടവകയിലെ ആദ്ധ്യാത്മികസംഘടനകളുടെ വാർഷികസമ്മേളനം ഫാ. നെടുമാവു് ജോർജ്ജിൻെറ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടു. ശ്രീ കെ. എം. കുറിയാക്കോസ് എം. എ., മിസ്സസ് അന്നമ്മ കുറിയാക്കോസ് എം. ഏ. എന്നിവർ പ്രസംഗിച്ചു. വികാരി ഫാ. ററി. ഐ. പൗലൂസ് യോഗത്തിനു സ്വാഗതമാംശസിക്കയും ശ്രീ സി. ഇ. കരുവിള കൃതജ്ഞത പറയുകയും ചെയ്തു.

## മാക്കാംകുന്നു കൺവൻഷൻ

മദ്ധ്യതിരുവിതാംകൂർ സിറിയൻ കൺവൻഷൻെറ 53–ാമതു സമ്മേളനം ജനുവരി 18 മുതൽ 20 വരെ മാക്കാംകുന്നു പള്ളിമൈതാനത്തു് ദാനിയേൽ മാർ പീലക്സീനോസ്, മാത്യൂസ് മാർ കൂറീലോസ് എന്നീ തിരുമേനിമാരുടെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടു. 18–ാം തീയതി ഞായറാഴ്ച വി. കുർബ്ബാനയ്ക്കുശേഷം കൺവൻഷൻസമ്മേളനം ഇടവകമെത്രാപ്പോലീത്താ ദാനിയേൽ മാർ പീലക്സീനോസ് തിരുമേനി ഉൽഘാടനം ചെയ്തു. വിശ്വാസത്തെപ്പററി പഠിച്ചു സഭാപ്രവർത്തനം ഉത്തേജിപ്പിക്കണമെന്നും ഭൂരഹിതരായ കുടുംബങ്ങൾക്കു് ഇടവകാടിസ്ഥാ

നത്തിൽ കിടപ്പിടം ഉണ്ടാക്കിക്കൊടുക്കേണ്ട കത്തവ്യം നമുക്കുണ്ടെന്നും തിരുമേനി ഉത്ബോധിപ്പിച്ചു. ഈ കൺവൻഷന്റെ പ്രാരംഭ പ്രവത്തകരിൽ ഒരാളായ റവ. തെങ്ങുന്തറയിൽ കോറെപ്പിസ്കോപ്പാ അദ്ദേഹത്തിന്റെ വാർദ്ധക്യത്തെയും ശരീരാസ്വാസ്ഥ്യത്തെയും വകവയ്ക്കാതെ ഈ യോഗത്തിൽ സന്നിഹിതനായി എന്ന വസ്തുത പ്രത്യേകം പ്രസ്താവ്യമാണ്. ഫാ. എം. വി. ജോർജ്ജ, ഫാ. കെ. എം. അലക്സാണ്ടർ, ഫാ. ററി. ജെ. ജോഷ്വാ, ഫാ. തോമ്മാ, ഫാ. സി. ഒ. വറുഗീസ്, ഫാ. പി. എം. ഗീവറുഗീസ്, ഫാ. സി എം. തോമസ് എന്നിവരായിരുന്നു ഈ വർഷത്തെ പ്രധാന പ്രാസംഗകർ. ഇടവകാടിസ്ഥാനത്തിൽ, ഭവനരഹിതരായവർക്കു ഭവനം നിർമ്മിച്ചുകൊടുക്കുന്നതിനും, സാധുക്കളായ പെൺകുട്ടികളുടെ വിവാഹത്തിനു വേണ്ട ധനസഹായം നൽകുന്നതിനും വേണ്ട നടപടികൾ ഈ വർഷത്തെ കൺവൻഷനോടുകൂടി ആവിഷ്ക്കരിക്കപ്പെട്ടിട്ടുണ്ട്.

### പള്ളിക്കൂദാശ

ചുവന്നമണ്ണു സെൻറു് ജോർജ്ജ്പള്ളിയുടെ കൂദാശ 1969 ഡിസംബർ 28–ം, 29–ം തീയതികളിൽ മലബാർ ഇടവകമെത്രാപ്പോലീത്താ മാർ തീമോത്തിയോസ് തിരുമേനി നിർവ്വഹിച്ചിരിക്കുന്നു. അതോടനുബന്ധിച്ചതന്നെ പെരുനാളും നടത്തപ്പെട്ടു.

തൃക്കോതമംഗലത്തു് പുതുതായി പണികഴിപ്പിക്കപ്പെട്ട പള്ളിയുടെ കൂദാശ 1970 ജനവരി 14–ം, 15–ം തീയതികളിൽ യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ പ്രധാന കാർമ്മികത്വത്തിൽ നടത്തപ്പെട്ടു

വെള്ളൂർ സെൻറു് ജോൺസ് പള്ളിയുടെ കൂദാശാകർമ്മം ജനുവരി 14–ം 15–ം തീയതികളിൽ പൗലൂസ് മാർ പീലക്സീനോസ്, എബ്രഹാം മാർ ക്ലീമ്മീസ് എന്നീ തിരുമേനിമാരുടെ കാർമ്മികത്വത്തിൽ നിർവ്വഹിക്കപ്പെട്ടു. അതോടനുബന്ധിച്ചു നടത്തപ്പെട്ട പ്രസംഗയോഗങ്ങളിൽ ഫാ. തോമസ് തെങ്ങേലി, ഫാ. ററി. ജെ. ജോഷ്വാ, ഫാ. കെ. ററി സഖറിയാ, ഡീക്കൻ യോഹന്നാൻ ശങ്കരത്തിൽ എന്നിവർ പ്രസംഗിച്ചു. 14–ാം തീയതി പൗലൂസ് മാർ പീലക്സീനോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ട സമ്മേളനത്തിൽ ഫാദർ പോൾ വറുഗീസ് പ്രസംഗിച്ചു.

### വിദ്യാർത്ഥിസമ്മേളനം

തെക്കൻപാമ്പാടി സെൻറു് തോമസ് പള്ളി ഇടവകയിൽപ്പെട്ട വിദ്യാത്ഥികളുടെ സ്മേളനം 10–1–70–ൽ പള്ളിയിൽവച്ച് ഫാ. കെ. എസ്. ജേക്കബിന്റെ അദ്ധ്യക്ഷതയിൽ കൂടി. പ്രസ്തുത സമ്മേളനത്തിൽ ഫാ. ജോൺ ജേക്കബ് പ്രസംഗിച്ചു. ചാക്കോ മാലത്തു് സ്വാഗതവും ബാബു സി. സഖറിയാ കൃതജ്ഞതയും രേഖപ്പെടുത്തി. പുതിയ ഭരണസമതിയെ തെരഞ്ഞെടുത്തു.

### പെരുനാളും കൺവൻഷനും

മീനടം സെൻറു് തോമസ് പള്ളിയിലെ പെരുനാളും കൺവൺഷനും 1970 ജനുവരി 17 മുതൽ 22 വരെ തീയതികളിൽ നടത്തപ്പെട്ടു. പെരുനാൾ പരിപാടികളിൽ പ്രധാന കാമ്മികത്വം വഹിച്ചതു് പൌലൂസ് മാർ പീലക്സീനോസ് തിരുമേനിയാണ്. പെരുനാളിനോടനുബന്ധിച്ചു നടത്തപ്പെട്ട പ്രസംഗയോഗങ്ങളിൽ ഫാ ററി. ജെ. ജോഷ്വാ, ഫാ. പി. സി. സ്റ്റീഫൻ, ഡീക്കൻ യോഹന്നാൻ ശങ്കരത്തിൽ എന്നിവരാണു പ്രസംഗിച്ചതു്.

---

# പെരുനാളും കൺവൻഷനും

## പരുമല

പരുമല കിഴക്കു് സെൻറു് തോമസ്സ് സൺഡേസ്കൂളിന്റെ ആഭിമുഖ്യത്തിൽ നടത്തുന്ന 12–ാമത്തു് സുവിശേഷപ്രസംഗയോഗം ജനുവരി 19 മുതൽ 25 വരെ തീയതികളിൽ നടത്തുകയുണ്ടായി. ഫാദർ തോമസ്സ് തെങ്ങേലിൽ, ഫാ. ജോർജ്ജ് കളീക്കൽ, ഫാ. ഏബ്രഹാം തരകൻ, ഡീക്കൻ യോഹന്നാൻ ശങ്കരത്തിൽ, ശ്രീ. ഡി. മാത്യൂസ്, ശ്രീ. പി. എ. സ്കറിയാ മാസ്റ്റർ. എന്നിവരായിരുന്നു പ്രധാന പ്രസംഗകർ. 25-ാംനു- സൺഡേസ്കൂൾവാർഷികം നടത്തി. കൺവൻഷൻ പന്തലിൽ നിന്നും സൺഡേസ്കൂൾകുട്ടികളും, അദ്ധ്യാപകരും, രക്ഷകർത്താക്കളും കൂടി കൊടിപിടിച്ചും, ഗാനങ്ങൾ ആലപിച്ചും കൊണ്ടു് പ. പരുമല തിരുമേനിയുടെ കബറിങ്കലേക്കു് കാൽനടയായി പോയി പ്രാർത്ഥന നടത്തുകയുണ്ടായി.

## പുളിക്കീഴ്

പുളിക്കീഴ് സെൻറു് മേരീസ്പള്ളിയിലെ പെരുനാളും കൺവൻഷനും ജനുവരി 25 മുതൽ 31 വരെ തീയതികളിൽ നടത്തപ്പെട്ടു. ഫാദർ കെ. എം. അലക്സാണ്ടർ, ഡീക്കൻ ജോർജ്ജ് കോശി, ഡീക്കൻ യോഹന്നാൻ ശങ്കരത്തിൽ, ശ്രീ. എം. വൈ. യോഹന്നാൻ എന്നിവർ വിവിധ കൺവൻഷൻ യോഗങ്ങളിൽ പ്രസംഗിച്ചു പെരുന്നാൾ ദിവസമായ 31–ാം നു- മാർ അത്താനാസ്യോസ് തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിൽ വി. കുർബ്ബാന അർപ്പിച്ചു. 25–ാംനു- നടന്ന വാർഷികസമ്മേളനത്തിൽ ഫാദർ. സി. സി. ഗീവറുഗീസ് ആദ്ധ്യക്ഷം വഹിക്കുകയും, ശ്രീ പി. കെ. ഏബ്രാഹം. തോമസ്സ് പോത്തൻ, ശ്രീമതി അന്നമ്മ ഈപ്പൻ എന്നിവർ പ്രസംഗിക്കുകയും ചെയ്തു.

## പന്തളം

ആറുവാ സെൻറു് ബർസൗമാ ഓർത്തഡോക്സ് സുറിയാനിപ്പള്ളിയിലെ കൺവൻഷൻ ഫെബ്രുവരി 8 മുതൽ 14– വരെതീയതികളിൽ നടത്തി. ഈ വർത്തെ പ്രധാന പ്രസംഗകർ ഫാദർ എം.വി. ജോർജ്ജ്, ഫാദർ ററി. ജെ. ജോഷ്വാ, ഫാദർ തോമ്മാ, ഫാദർ പി.ജി. ഗീവറുഗീസ്, ഡീക്കൻ യോഹന്നാൻ ശങ്കരത്തിൽ, ശ്രീ. പി.എ. സ്കറിയാമാസ്റ്റർ എന്നിവരായിരുന്നു. പെരുനാൾദിവസമായ14–ാം തീയതി ശനിയാഴ്ച രാവിലെ ദാനിയേൽ മാർ പീലക്സിനോസ് മെത്രാപ്പോലീത്തായുടെ പ്രധാനകാർമ്മികത്വത്തിൽ വി. മൂന്നിന്മേൽ കുർബ്ബാന ഉണ്ടായിരുന്നു. വി. കുർബ്ബാനയെ തുടർന്നു് അഭിവന്ദ്യതിരുമേനിയുടെ അദ്ധ്യക്ഷതയിൽ വിവിധ ആദ്ധ്യാത്മികസംഘടനകളുടെ വാർഷികവും കൊണ്ടാടപ്പെട്ടു.

## വേങ്ങൽ

വേങ്ങൽ സെൻറു്ജോർജ്ജ് ഓർത്തഡോക്സ് പള്ളിയിലെ കൺവൻഷൻ ഫെബ്രുവരി 11 മുതൽ 14 വരെ തീയതികളിൽ നടത്തുകയുണ്ടായി. ഡീക്കൻ യോഹന്നാൻ ശങ്കരത്തിൽ, ശ്രീ. പി. ഏ. സ്കറിയാമാസ്റ്റർ, ശ്രീ. കെ. എം. കുറിയാക്കോസ് എന്നിവരായിരുന്നു ഈ വർഷത്തെ പ്രസംഗകർ.

## പരിയാരം

അഞ്ചേരി സെൻറ് പീറേറഴ്സ്പള്ളിയിലെ വിവിധ ആദ്ധ്യാത്മികസംഘടനകളുടെ വാർഷികം ഫെബ്രു. 8–ാംതീയതി ഞായറാഴ്ച പകൽ 2 മണിക്കു് മാർ അത്താനാസ്യോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ കൂടുകയും ഫാദർ പി.എം. പീലിപ്പോസ്, ഡീക്കൻ യോഹന്നാൻ ശങ്കരത്തിൽ എന്നിവർ പ്രസംഗിക്കുകയും ചെയ്തു.

## മണർകാട്ട്

മണർകാട്ടപള്ളിയുടെ ആഭിമുഖ്യത്തിൽ ആണ്ടുതോറും നടത്തിവരാറുള്ള സുവിശേഷ പ്രസംഗയോഗം ഈവർഷം ഫെബ്രു. 10 മുതൽ 14 വരെ തീയതികളിൽ നടത്തപ്പെട്ടു. ഫാദർ എം. വി. ജോർജ്ജ്, ഫാദർ ററി. ജെ. ജോഷ്വാ ഫാദർ കെ. ഒ. തോമസ്സ്, ഫാദർ എം. കെ. തോമസ്സ്, ശ്രീ. എം. വൈ. യോഹന്നാൻ എന്നിവരായിരുന്നു പ്രസംഗകർ.

## കവിയൂർ

കവിയൂർ സ്ലീബാ പള്ളിയിലെ കൺവൻഷനും പെരുനാളും ഈ വർഷം ജനുവരി 21 മുതൽ 26 വരെ തീയതികളിൽ യൂഹാനോൻ മാർ സേവേറിയോസ് തിരുമേനിയുടെ സാന്നിദ്ധ്യത്തിൽ നടത്തപ്പെട്ടു. അർഹിക്കുന്ന ഒരാൾക്കെങ്കിലും വീടുണ്ടാക്കിക്കൊടുക്കുന്നതിനു വേണ്ട നടപടികൾ എടുക്കുകയുണ്ടായി. ബ. തേവർവേലിൽ മത്തായി കോർ എപ്പിസ്കോപ്പാ, ഫാ. എം. വി. ജോർജ്ജ്, ഡീക്കൻ യോഹന്നാൻ ശങ്കരത്തിൽ, ശ്രീ. എം. വൈ, യോഹന്നാൻ എന്നിവരായിരുന്നു ഈ വർഷത്തെ പ്രസംഗകർ. 26-ാം നു- വന്ദ്യതിരുമേനിയുടെ പ്രധാനകാർമ്മികത്വത്തിൽ വി. മൂന്നിന്മേൽ കുർബ്ബാന ഉണ്ടായിരുന്നു.

THE MALANKARA SABHA
Licence No. 475 Dated 11th April 1946—Registered No. K. 24.



Edited, Printed and Published by the Rev. Fr. T. C. Jacob at the Catholicate Press, Kottayam.